ഏപ്രിൽ 2018

# ക്രൈസ്തവ കാഹളം

## മനുഷ്യനു മഹത്വം നൽകിയ ഉത്ഥാനം



## യേശുവിന്റെ സൗഖ്യപ്പെടുത്തുന്ന കരങ്ങൾ

ഇന്ത്യയിലെ ആയിരത്തിലധികം വരുന്ന സിസ്റ്റർ ഡോക്ടർമാരുടെ ശുശ്രൂഷാ മേഖലകളിലൂടെ...



കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ, ദുഃഖിതരെപ്പോലെയായിരുന്നെങ്കിലും നീ സദാ ആനന്ദിച്ചുകൊണ്ടിരുന്നു; ദരിദ്രയായിരുന്നെങ്കിലും അനേകരെ സമ്പന്നരാക്കുന്നു; ഒന്നുമില്ലാത്തവരെപ്പോലെയായിരുന്നെങ്കിലും നീ എല്ലാം ഉള്ളവളാകുന്നു. എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.

ഏപ്രിൽ 2018

ക്രൈസ്തവ കാഹളം

വാല്യം 79 ലക്കം 4



# ഉള്ളടക്കം



## എഡിറ്റോറിയൽ



bovasmathew@gmail.com
9447661943

# ഇവിടെ ആരും കരയുന്നില്ല

ഉത്ഥിതനായ യേശു ആദ്യം ഉച്ചരിച്ചത് "സ്ത്രീയെ നീ കരയുന്നത് എന്തിനാണ്"(യോഹ. 20:15) എന്നാണ്. ആഴ്ചയുടെ ആദ്യ ദിവസം അതിരാവിലെ മഗ്ദലനാ മറിയം ഇരുട്ടിനെ വകവയ്ക്കാതെ കർത്താവിന്റെ കല്ലറയിലേക്ക് ഓടി. കല്ലറയിലേക്ക് പ്രവേശിക്കുന്നതിന് തടസ്സമായി അതിന്റെ കവാടത്തിൽ ഒരു വലിയ കല്ല് ഇരുപ്പുണ്ടായിരുന്നു എന്ന് മറിയത്തിന് അറിയാമായിരുന്നു. അവൾ കല്ലറയിലേക്ക് ഓടുമ്പോൾ അവളുടെ ഉൾവിചാരങ്ങൾ സമ്മിശ്രങ്ങളായിരുന്നു. മരിച്ചവരിൽ നിന്ന് താൻ ഉയിർത്തെഴുന്നേൽക്കുമെന്ന് യേശു പലപ്പോഴും പറഞ്ഞിട്ടുണ്ട്. മറിയത്തിന്റെ മനസ്സിൽ നേരിയ പ്രതീക്ഷകൾ ഒരുപക്ഷേ ഉണ്ടായിരുന്നിരിക്കാം. അവൻ ഉയർത്തെഴുന്നേറ്റ് കാണുമോ. അതോ അവന്റെ ശരീരം ആരെങ്കിലും മോഷ്ടിച്ചേക്കുമോ? ചെറിയ സംശയം അവളുടെ ഉള്ളിലുണ്ട്. ഇതൊന്നും അല്ലെങ്കിലും അഴുകാൻ തുടങ്ങിയിട്ടില്ലാത്ത അവന്റെ ശരീരം, അത് കാണാൻ കഴിഞ്ഞില്ലെങ്കിലും അതിന്റെ അടുത്ത് ഒന്ന് എത്തുവാൻ കഴിയുമല്ലോ. ആശയും ആശങ്കയും ആ ഓട്ടത്തിൽ മറിയത്തിന്റെ കാലുകൾക്ക് വേഗത കൂട്ടി. എന്നാൽ കല്ലറയുടെ അടുക്കൽ എത്തിയപ്പോൾ കാര്യങ്ങൾ എല്ലാം കൂടുതൽ ഉദ്വേഗജനകമായി. മറിയം കണ്ടത് കല്ല് ഉരുട്ടിമാറ്റിയിരിക്കുന്നതാണ്. കല്ലറയിൽ കർത്താവിന്റെ ശരീരം കാണുന്നുമില്ല. മറിയം കരയുവാൻ തുടങ്ങി. ശൂന്യമായ കല്ലറ, പക്ഷേ കർത്താവിനെ എവിടെയും കാണാൻ കഴിയുന്നില്ല. സങ്കടം അവൾക്ക് സഹിക്കാവുന്നതിനും അപ്പുറമായിരുന്നു. കർത്താവിനെ കാണാൻ അതിയായി ആഗ്രഹിച്ചു. അത് നടക്കാതെ വന്നപ്പോൾ അവൾ വല്ലാതെ വിഷമിച്ചുപോയി. ജീവനില്ലാത്ത ശരീരത്തിനടുത്തേക്ക് ഓടിയെത്താൻ കഴിഞ്ഞ അവൾക്ക് പിന്നെ നടന്നതൊന്നും വിശ്വസിക്കുവാൻ കഴിയുമായിരുന്നില്ല. അവളുടെ നിലവിളി ഉത്ഥിതനായ കർത്താവ് കേട്ടു. ജീവിക്കുന്ന ദൈവം അവളുടെ മുമ്പിൽ പ്രത്യക്ഷനായി. മറിയം കർത്താവിനെ തിരിച്ചറിഞ്ഞു. അവൾക്ക് സന്തോഷമായി. സങ്കടത്തിന്റെ കണ്ണുനീർ തുള്ളികൾ സന്തോഷത്തിന്റെ ബാഷ്പങ്ങളായി.

ആഴ്ചയുടെ ആദ്യ ദിവസം ഞായറാഴ്ച അതിരാവിലെ നാമെല്ലാവരും ദൈവാലയത്തിലേക്ക് പോകുന്നു. അവന്റെ കല്ലറയുടെ അടയാളമായ ബലിപീഠം നാം കാണുന്നു. അർപ്പിക്കപ്പെടുന്ന വി.കുർബാനയിൽ കർത്താവ് സന്നിഹിതനാകുന്നു. പക്ഷേ എത്രപേർ അവനെ അവിടെ കണ്ടുമുട്ടുന്നു. കണ്ടുമുട്ടാത്തതിനെ ചൊല്ലി ആരും കരയുന്നുമില്ല, നെടുവീർപ്പിടുന്നുമില്ല. ആർക്കും ഒരു പരാതിയുമില്ല, പരിഭവവുമില്ല. വന്നവരിൽ അനേകർക്കും മറിയത്തെപ്പോലെ കർത്താവിനെ കാണാൻ തിടുക്കമൊന്നുമില്ലായിരുന്നു. അതുമാത്രവുമല്ല പലരും അവനെ കണ്ടുമുട്ടണമെന്ന് ആഗ്രഹിച്ചിട്ടുമില്ല, ചിന്തിച്ചിട്ടുമില്ല. അതുകൊണ്ടു തന്നെ കണ്ടുമുട്ടാത്തതിന്റെ പേരിൽ ആർക്കും പരാതിയുമില്ല പരിഭവവുമില്ല. ഞായറാഴ്ചകളിൽ യേശുവിന്റെ ഉത്ഥാനമാണ് നാം വി.കുർബാനയിൽ ആഘോഷിക്കുന്നത്. അവൻ ഉത്ഥാനം ചെയ്തില്ലായെങ്കിൽ നാം ആരും ഒരു ദൈവാലയത്തിലേക്കും പോകേണ്ടി വരുമായിരുന്നില്ല. അപ്പോൾ അവനെ കാണാതെ പോകുന്നത് എത്രയോ സങ്കടകരമാണ്. മനസ്സ് ഒന്ന് പിടഞ്ഞ് ഉള്ളൊന്ന് കത്തി ഉച്ചത്തിൽ ഒന്ന് നിലവിളിച്ചാൽ ഉത്ഥിതൻ നമുക്ക് സമീപസ്ഥനാണ്. എല്ലാവർക്കും ഉയിർപ്പു പെരുന്നാളിന്റെ ആശംസകൾ.

**ഫാ. ബോവസ് മാത്യു**
ചീഫ് എഡിറ്റർ,

# പിതൃമൊഴി



## യേശു ഉത്ഥാനം ചെയ്തു! ഹല്ലേലൂയ്യാ ! നാമും അവിടുത്തോടൊപ്പം ഉയിർപ്പിക്കപ്പെടും! ഹല്ലേലൂയ്യാ, ഹല്ലേലൂയ്യാ!!!

ആഴ്ചയുടെ ആദ്യ ദിവസം അതിരാവിലെ അവർ യേശുവിനെ അടക്കിയിരുന്ന കല്ലറയിലേക്ക് ഓടി. കല്ലറ ശൂന്യമായി കിടക്കുന്നതാണ് കണ്ടത്. ആ ശൂന്യമായ കല്ലറ എല്ലാ കാലഘട്ടങ്ങളെയും തലമുറകളെയും പ്രത്യാശയുടെ നിറവിലേക്ക് ഉയർത്തിയ കല്ലറയാണ്. ലോക ചരിത്രത്തിൽ ശൂന്യമായി കിടക്കുന്ന ഒരേ ഒരു കല്ലറ മാത്രമെ ഉള്ളു അത് നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റേതാണ്. തന്നെതന്നെ ശൂന്യമാക്കിയവനാണ് നമ്മുടെ കർത്താവ്. ദൈവം മനുഷ്യനായി എന്നതും കുരിശുമരത്തോളം അവൻ തന്നെ തന്നെ ശൂന്യനാക്കി എന്നതും ഈ ശൂന്യവൽക്കരണത്തിന്റെ ഏറ്റവും ഉദാത്തമായ ഭാവമാണ്. ഗോതമ്പുമണി നിലത്തു വീണ് അഴിയുന്നില്ലെങ്കിൽ അത് അതേപടിയിരിക്കും. ഫലം പുറപ്പെടുവിക്കില്ല. യേശുകർത്താവ് ഒരു ഗോതമ്പു മണിപോലെ തന്റെ ശരീരം പിളർന്ന് അഴിഞ്ഞില്ലാതായതു വഴി അനേകർക്ക് ജീവൻ സമൃദ്ധമായി നൽകി. യേശുവിന്റെ ഉയിർപ്പ് ഈ സ്വയം ശൂന്യവൽക്കരണത്തിന് സ്വർഗ്ഗം നൽകിയ മഹത്വീകരണകമാണ്. ഓരോ ഉയിർപ്പു പെരുന്നാളും ജീവന്റെ തുടിപ്പും ജീവിതത്തിലേക്കുള്ള വിരൽചൂണ്ടിയുമാണ്. യേശുവിന്റെ ഉത്ഥാനം ശിഷ്യരെ ആദ്യം നയിച്ചത് അവർക്ക് നഷ്ടപ്പെടാൻ പോകുന്ന സാന്നിദ്ധ്യത്തിന്റെ ഭയാശങ്കകളിലേക്ക് ആണെങ്കിലും പിന്നീട് നാം കാണുന്നത് ഉയിർപ്പിന്റെ പ്രത്യാശയിൽ അവർ സ്ഥിരീകരിക്കപ്പെടുന്നതാണ്. ഉത്ഥിതനായ യേശു പലപ്രാവശ്യം അവർക്കു പ്രത്യക്ഷപ്പെട്ടു എങ്കിലും അത്ഭുത പരവശരായി അവർ അതിൽ വേണ്ടത്ര ബോധ്യമില്ലാതെ നിൽക്കുന്ന കാഴ്ചയാണ് നാം കണ്ടത്. ഉന്നതത്തിൽ നിന്ന് ശക്തിപ്രാപിക്കുന്നതു വരെയും നഗരം വിട്ട് പോകരുത് എന്നുള്ള കർത്താവിന്റെ കൽപന അവർ അക്ഷരംപ്രതി പാലിച്ചു. മരണത്തിൽ നിന്ന് ഉയിർക്കുക എന്ന വൈകാരിക അനുഭവത്തിൽ നിന്ന് വിശ്വാസത്തിൽ സ്ഥിതീകരിക്കപ്പെട്ട അനുഭവത്തിലേക്ക് സ്വർഗ്ഗം അവരെ കൂട്ടികൊണ്ടു പോയി. ഈ സ്ഥിരീകരണമാണ് സ്വർഗ്ഗം അവർക്ക് സമ്മാനിക്കുന്നത്.

പരിശുദ്ധാത്മാവിന്റെ കൃപയിൽ മാത്രം ആഹ്ലാദിക്കുവാനും പങ്കുവയ്ക്കുവാനും കഴിയുന്ന സ്വർഗ്ഗീയ രഹസ്യങ്ങളുടെ മർമ്മമാണ് യേശുവിന്റെ ഉയിർപ്പ്. ഇത് കേവലം എഴുതപ്പെട്ട ഒരു കഥയല്ല. മനുഷ്യരോടുള്ള സ്നേഹത്തെപ്രതി നിത്യജീവൻ സമ്പാദിക്കുന്നതിനായി സ്വർഗ്ഗം

ആവിഷ്ക്കരിച്ച മഹാരഹസ്യ പദ്ധതിയുടെ മൂർത്തമായ അഭിഷേകമാണ്. പഴയ ജോലിയിലേക്ക് തിരികെപ്പോയ ശിഷ്യരെ അവൻ മടക്കി കൊണ്ടുവന്നു. എമ്മാവൂസിലേക്ക് ഓടിപ്പോയ ശിഷ്യന്മാരെ ജറുസലേമിലേക്ക് കൂട്ടിക്കൊണ്ടു വന്നു. ശൂന്യമായ കല്ലറ ഉയിർപ്പിന്റെ കേവല അടയാളത്തേക്കാൾ ഉള്ളിൽ നിറയുന്ന ദൈവിക പ്രത്യാശയുടെ പ്രകടമായ അടയാളമാണ്. നമ്മുടെ ജീവിതത്തിന്റെ ശൂന്യതകളിലേക്ക് നിറയുന്ന ഉത്ഥിതനായ യേശു ചക്രവാളങ്ങൾക്കപ്പുറത്തേക്ക് വളരുന്ന ദൈവീക സ്നേഹത്തിലേക്കും വിശ്വാസത്തിലേക്കും പ്രത്യാശയിലേക്കും നമ്മെ കൂട്ടിക്കൊണ്ടു പോകുന്നു. ഉത്ഥാനമെന്ന മഹാരഹസ്യത്തെ പരിശുദ്ധാത്മാവിന്റെ അഭിഷേകത്താൽ ഈ കാലഘട്ടത്തിന്റെ വെല്ലുവിളികൾക്കൊത്ത് മനസിലാക്കുവാനും ഉത്ഘോഷിക്കുവാനും നമുക്ക് കഴിയണം. അതിനായി നമുക്ക് പ്രാർത്ഥിക്കാം. പത്രോസിനെയും യോഹന്നാനെയും പോലെ തിടുക്കത്തിൽ കല്ലറയിലേക്ക് ഓടാം. അടയ്ക്കപ്പെട്ട കല്ലറയുടെ മുമ്പിൽ നെടുവീർപ്പെടാനല്ല; ശൂന്യമായ കല്ലറയുടെ സാക്ഷികളാകുന്നതു വഴി ഉത്ഥിതന്റെ കൂടെ ഉയിർത്തെഴുന്നേൽക്കുവാനാണ്. യേശുക്രിസ്തുവിനോടൊപ്പം ജീവിക്കുക, യേശുക്രിസ്തുവിനോടൊപ്പം പീഡനം ഏൽക്കുക, യേശുക്രിസ്തുവിനോടൊപ്പം മരിക്കുക. എങ്കിൽ യേശുക്രിസ്തുവിനോടൊപ്പം നാം ഉയിർപ്പിക്കപ്പെടും! തീർച്ച! കാരണം അവൻ ഇമ്മാനുവേൽ ആണ്.

ഏവർക്കും ഉയിർപ്പു പെരുന്നാളിന്റെ ആശംസകൾ...

നിങ്ങളുടെ പിതാവ്,

+Baselios Cleemis

✠**കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്**
**മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്**

കവർ സ്റ്റോറി

ഡോ. തോമസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ

# രക്ഷാകരരഹസ്യങ്ങളുടെ പൂർത്തീകരണമായ തിരുവുത്ഥാനം



**രക്ഷാകരരഹസ്യങ്ങളുടെ പൂർത്തീകരണമായ തിരുവുത്ഥാനം:**

യേശുക്രിസ്തുവിന്റെ പുനരുത്ഥാന മഹാരഹസ്യത്തെക്കുറിച്ച് ധ്യാനിക്കുവാനും മനുഷ്യജീവിതത്തിൽ അത് നല്കുന്ന സ്വാധീനം ആഘോഷിക്കുവാനുമുള്ളഅവസരമാണ് നമുക്ക് കൈവന്നിരിക്കുന്നത്.

ഗോതമ്പുമണി നിലത്തുവീണ് അഴുകുന്നുവെങ്കിൽ അധികം ഫലം പുറപ്പെടുവിക്കുന്നു. അഴുകാഞ്ഞാൽ അത് തനിയെ ഇരിക്കുന്നു (യോഹ 12:24). മനുഷ്യജീവിതത്തിലെ രണ്ട് സാധ്യതകളാണ് ഇതിലൂടെ കർത്താവ് വ്യക്തമാക്കുന്നത്. ഒന്നുകിൽ സ്വത്വം കാത്തുസൂക്ഷിക്കുവാൻ എന്ന ന്യായേന അതേപടി ഇരിക്കുക; അല്ലെങ്കിൽ സ്വത്വം ക്രിയാത്മകമാക്കുവാൻ ശൂന്യവത്കരണത്തിലൂടെ സ്വത്വബോധത്തെ ആഴമുള്ളതാക്കി പരിവർത്തനം ചെയ്യുക. നമ്മുടെ രക്ഷകൻ പഠിപ്പിച്ചതും പാലിച്ചതും ഈ രണ്ടാമത്തെ സാദ്ധ്യതയാണ്. സ്വയം അഴിയുന്നത് പുതുശക്തിയോടെ ഉണർന്ന് എഴുന്നേൽക്കുവാനത്രേ.

നഷ്ടപ്പെടുമെന്നും കുറഞ്ഞുപോകുമെന്നും ഭയന്ന് മനുഷ്യർ തങ്ങളുടെ ജീവിതങ്ങളെ പൂഴ്ത്തിവെക്കുന്നത് കാണാൻ കഴിയും. "തനിക്കുള്ളത് തീർന്നാൽ എല്ലാം തീർന്നു" എന്നു ചിന്തിക്കുന്നവർ ഭീരുക്കളാണ്. ആരൊക്കെ തീർന്നാലും തങ്ങൾ തീരരുത് എന്ന തീരുമാനമുള്ളവരാണ് ഇക്കൂട്ടർ. തങ്ങളുടെ ഭാഗധേയവും പരിസമാപ്തിയും എന്താണെന്ന് അവർ തിരിച്ചറിയുന്നില്ല. സ്വയം ഉരുകാനും അഴുകാനും കഴിയണമെങ്കിൽ ഉള്ളുറപ്പുണ്ടാകണം.

മാർച്ച് ആദ്യവാരം നമ്മുടെ അയൽ രാജ്യമായ ചൈനയിൽ നടന്ന പ്രസിഡന്റ് ഇലക്ഷൻ ഈ ഭീകരസത്യം വ്യക്തമാക്കുന്നതായിരുന്നു. ഏകപാർട്ടി ഭരണത്തിൽ നിന്നും ആജീവാനാന്ത പ്രസിഡന്റ് എന്ന ദുരവസ്ഥയിലേക്ക് രാജ്യം മുങ്ങിതാഴുന്ന ഭീതിദമായ സാമൂഹിക-രാഷ്ട്രീയ പരിതോവസ്ഥയാണിത്. തനിക്കെതിരെ ഒരു സ്വരം പോലും ഉയരരുത് എന്ന അവസ്ഥയിലേക്കുള്ള അധഃപതനം! താൻ ഉള്ളപ്പോൾ വേറാരും വേണ്ട ; തനിക്കു ശേഷം ആരും വേണ്ട; താൻ എല്ലാം തികഞ്ഞവൻ; രാജ്യസ്പന്ദനം അറിയുന്നത് താൻ ഒരുവൻ മാത്രം; താൻ ചിരഞ്ജീവി എന്ന ഭാവം! ഭാവിതലമുറയുടെ ഭാഗധേയം അമ്മാനമാടുന്ന ഇത്തരം ശൈലിയുടെ ഉടമകൾ മാനവ മഹത്വത്തെ




വെല്ലുവിളിക്കുന്നവരാണ്. മനുഷ്യാവകാശങ്ങൾക്ക് ഒരു വിലയും കല്പിക്കുന്നില്ല എന്നതിന്റെ സൂചനയും മനുഷ്യമഹത്വത്തെ ചവുട്ടി അരയ്ക്കുന്നതുമായ പ്രതിഭാസമാണിത്. അധികാരം കൈവിട്ടാൽ എല്ലാം തീർന്നുവെന്ന മിഥ്യാബോധം കാത്തുസൂക്ഷിക്കുന്നവർ സത്യത്തിൽ സ്വയത്തിന്റെ അടിമകളാണ്. തങ്ങളുടെ നിഴലുകളെപ്പോലും പേടിക്കുന്ന ഇക്കൂട്ടർ പുറന്തോടിനുള്ളിൽ നിസഹായരായി കഴിയുന്നു. ഒരു തലമുറയെയും രാജ്യത്തെതന്നെയും പന്താടാൻ ഇക്കൂട്ടർക്കു കഴിയും; നശിപ്പിക്കുവാനും കഴിഞ്ഞേക്കും. വികലമായ ചിന്താധാരകൾ അടിച്ചേൽപ്പിക്കുന്നതിൽ വിജയിച്ചേക്കും. എന്നാൽ ആത്യന്തികമായി ഒന്നും നേടുന്നില്ല.

തിരുവുത്ഥാനം മനുഷ്യജീവിതത്തിന് നൽകുന്നത് പ്രത്യാശയാണ്. പ്രതികൂലങ്ങളെ അനുകൂലമായി പരിവർത്തിപ്പിക്കുവാൻ നിലപാടെടുക്കണമെങ്കിൽ ആത്മീയ ശക്തി സ്വായത്തമാക്കണം. 500 ദിനങ്ങളിലേറെ ഐ.എസ്. തടങ്കലിൽ അജ്ഞാതകേന്ദ്രത്തിൽ കഴിഞ്ഞ ഉഴുന്നാലിൽ ബഹു. ടോമച്ചൻ പ്രത്യാശയോടെ തടവറയിൽ ജീവിച്ചത് അനുദിനം ഉയർപ്പിന്റെ മഹാരഹസ്യം മൗനമായി ആഘോഷിച്ചുകൊണ്ടാണ്. ഏത് അജ്ഞാതകേന്ദ്രത്തിലും ഒപ്പമാകുവാനും കൂടെ ഇരിക്കുവാനും ഇമ്മാനുവേലായ– എന്നും മനുഷ്യനൊപ്പമാകാൻ അവതാരമെടുത്ത–രക്ഷകന് സാദ്ധ്യമാണ്. മനസ്സുകൊണ്ട് സ്വതന്ത്രനായവനെ ബന്ധനസ്ഥനാക്കാൻ തടവറകൾക്ക് സാദ്ധ്യമല്ല. പ്രതിബന്ധങ്ങളെ അതിജീവിക്കുവാൻ കരുത്ത് പകരുന്നത് ഉള്ളിലെ സ്വാതന്ത്ര്യമാണ്. എതിരാളികൾക്ക് നമ്മെ നിശബ്ദരാക്കുവാൻ കഴിഞ്ഞേക്കും; പക്ഷേ തോൽപ്പിക്കാൻ കഴിയില്ല. ഉയിർപ്പിലേക്ക് ഉന്മുഖമായ മനുഷ്യജീവന്റെ ദീപനാളം അണയ്ക്കാൻ ലൗകികശക്തികൾക്കൊന്നിനും കഴിവില്ല. പ്രകാശത്തെ ഗ്രസിക്കാൻ അന്ധകാരത്തിന് കഴിവില്ല (യോഹ....).

കല്ലറയ്ക്കപ്പുറം ഒരു ജീവിതമുണ്ടെന്ന് കർത്താവ് കാണിച്ചു തരുന്നു. തന്നിൽ ആശ്രയിക്കുന്ന വിശ്വസ്തർക്ക് ഒരു ജീവകിരീടമുണ്ടെന്ന് നമ്മെ ബോദ്ധ്യപ്പെടുത്തുകയും ചെയ്യുന്നു. മരണത്തിന്റെ മൂകതയ്ക്കപ്പുറവും വർണ്ണങ്ങളുണ്ടെന്ന് നാം തിരിച്ചറിയുന്നു. ക്രിസ്തീയജീവിതത്തിന്റെ കേന്ദ്രമാണ് തിരുവുത്ഥാനം. രക്ഷകന്റെ സ്വയാർപ്പണത്തെയും കാൽവരിബലിയേയും സ്വീകരിച്ച ദൈവപിതാവ് അവനെ മനുഷ്യരക്ഷയ്ക്കു നല്കപ്പെട്ട ഒരെയൊരു അടയാളമായി ഉയർത്തിയത് മരണോത്ഥാനങ്ങളിലൂടെയാണ്. പീഢാസഹനവും കുരിശിലെ ദാരുണമരണവും സ്വയാർപ്പണമായിരുന്നുവെങ്കിൽ ഉത്ഥാനം പിതാവാം ദൈവത്തിന്റെ മഹത്വമാർന്ന പ്രവൃത്തിയായിരുന്നു. തന്റെ പുത്രനെ മരണത്തോളം ഏൽപിച്ച് കൊടുത്ത പിതാവ് പക്ഷേ മരണത്തിന്റെ ജീർണ്ണതയ്ക്ക് അവനെ വിട്ടുകൊടുത്തില്ല. രക്ഷാകര കർമ്മത്തിന്റെ മകുടമാണിത്. വിശുദ്ധ പൗലോസിനെ ശ്രദ്ധിക്കുക: "കർത്താവായ യേശുക്രിസ്തു മരിച്ചവരിൽ നിന്ന് ഉയർത്തെഴുന്നേറ്റിട്ടില്ലെങ്കിൽ നിങ്ങളുടെ വിശ്വാസം വ്യർത്ഥം; ഞങ്ങളുടെ പ്രഘോഷണം അർത്ഥശൂന്യവും"(1 കൊരി 15:15).

### തിരുവുത്ഥാനപ്പെരുന്നാളിന്റെ അർത്ഥതലങ്ങൾ

**1. ദൈവത്തിന്റെ വിശ്വസ്തത** : തന്നിൽ വിശ്വസിക്കുന്നവരെയും ആശ്രയിക്കുന്നവരെയും ദൈവം തള്ളിക്കളയുകയില്ല. അവിടുത്തെ വിശ്വസ്തത അചഞ്ചലമാണ് തന്റെ പിതാവിന്റെ ഹിതാനുസരണം മനുഷ്യരക്ഷയ്ക്കുവേണ്ടി താൻ ഏൽക്കേണ്ടി വന്ന പീഢാസഹനങ്ങളും മരണവും ഫലം ചൂടുന്നത് ഉയിർപ്പിലാണ്. തന്നിൽ വിശ്വസിച്ചവനെ ദൈവം യഥാസമയം ഉയർത്തി. നമ്മുടെ വിശ്വാസജീവിതത്തിന്റെ അടിത്തറ തമ്പുരാന്റെ അചഞ്ചലമായ ഈ ഉറപ്പാണ്, വിശ്വസ്തതയാണ്. ഭാഗ്യസ്മരണാർഹനായ അലക്സ് പയ്യംപള്ളിൽ അച്ചൻ തന്റെ പ്രഭാഷണങ്ങളിൽ വ്യക്തമാക്കിയിട്ടുള്ള ഒരു സത്യമുണ്ട്:

ചാമ്പൽക്കൂനയായി പരിണമിക്കുന്ന നഷ്ടശിഷ്ടങ്ങളിൽ നിന്നു പോലും തന്റെ പുത്രന് പുനർജ്ജനി നൽകുവാൻ ദൈവത്തിന് കഴിയുമെന്ന വിശ്വാസമാണ്, തന്റെ പുത്രനായ ഇസഹാക്കിനെ ബലികഴിക്കുവാൻ അബ്രഹാം കൊണ്ടുപോയതിന്റെ അടിസ്ഥാനം. ഈ ബോദ്ധ്യമാണ് നമുക്ക് വേണ്ടത്. എന്റെ ദൈവം എന്നോടൊപ്പമാണ്. പർവ്വതങ്ങൾ പ്രകമ്പനം കൊണ്ടാലും ആഴി ഇളകി മറിഞ്ഞാലും ഭൂമി ധൂളിയായി പരിണമിച്ചാലും ഒരു അനർത്ഥവും ഞാൻ ഭയപ്പെടുകയില്ല. കർത്താവ് എനിക്ക് അഭയവും കോട്ടയുമാണ് എന്ന സുദൃഢമായ ബോദ്ധ്യമാണ്.

**2. സ്നേഹത്തിന്റെ ആവശ്യഘടകമായ സഹനം:**

വിലകുറഞ്ഞ സ്നേഹപ്രകടനങ്ങൾ ഇന്നിന്റെ ശൈലിയായി മാറിയിരിക്കെ കുരിശിലെ നിസ്വാർത്ഥസ്നേഹം നമുക്ക് ശക്തി പകരേണ്ടതാണ്. സ്നേഹം പ്രഫുല്ലമാകുന്നത് ത്യജിക്കുന്നതിലൂടെയും സഹിക്കുന്നതിലൂടെയുമാണ്. സ്നേഹിക്കപ്പെടുന്ന വ്യക്തിക്കുവേണ്ടി ത്യാഗം സഹിച്ചേ മതിയാവൂ. ത്യാഗത്തിന്റെ വിലയാണ് സ്നേഹത്തിന് ആഴം നൽകുന്നത്. തന്റെ ദൈവസമാനത മുറുകെ പിടിക്കാതെ പാപമൊഴുകെയുള്ള മനുഷ്യാവസ്ഥകൾ സ്വീകരിച്ച് മരണത്തോളം - അതേ കുരിശുമരണത്തോളം- സഹിച്ചുക്കൊണ്ടാണ് രക്ഷകൻ മനുഷ്യരാശിയുടെ സമുദ്ധാരണം നിർവ്വഹിച്ചത് അത് നൈമിഷിക വികാരമായിരുന്നില്ല, പ്രത്യുത നിരന്തര സ്നേഹമായിരുന്നു. അതിന് താൻ നല്കേണ്ടി വന്നതോ തന്റെ പ്രാണൻ തന്നെയും. മനുഷ്യരക്ഷയെ അതിലും മൂല്യവത്തായി താൻ ദർശിച്ചു. മറ്റാരും ജീവിച്ചില്ലെങ്കിലും തനിക്ക് ജീവിക്കണമെന്ന് ശാഠ്യമുള്ളവരുടെ ആധിക്യം കൊണ്ടാണ് പൊതുസമൂഹം ഇന്ന് കുറ്റകൃത്യങ്ങളിലേയ്ക്കും ധാർമ്മിക അധഃപതനത്തിലേയ്ക്കും മുങ്ങിത്താഴുന്നത്. സ്നേഹിക്കുന്നവർക്കു വേണ്ടി ത്യാഗം ഏറ്റെടുക്കുവാൻ ഉത്ഥാനത്തിരുന്നാൾ നമ്മെ മാടിവിളിക്കുന്നു. "സ്നേഹിച്ച് സ്നേഹിച്ചീ കൽക്കരിക്കട്ടയെ വൈഡൂര്യമാക്കുന്ന ദിവ്യശക്തിയാണ്'" തിരുവുത്ഥാനം. ചരിത്രത്താളുകളിൽ ഇതിന്റെ ആലേഖനം ദർശിക്കാം. "കൊടുക്കുമ്പോഴാണ് നാം നേടുന്നത്; മരിക്കുമ്പോഴാണ് നാം ഉയിർക്കുന്നത്" എന്ന ഫ്രാൻസിസ് പുണ്യവാന്റെ പ്രബോധനം ക്രിസ്തുപക്ഷം തന്നെയാണ് (സമാധാന പ്രാർത്ഥന). തള്ളച്ചിലന്തിയുടെ ശരീരം ഊറ്റിക്കുടിച്ച് കരുത്താർജ്ജിച്ച് ചിലന്തിക്കുഞ്ഞുങ്ങൾ പുറത്തുവരുമ്പോൾ അമ്മച്ചിലന്തി നാസ്തിയാകുന്നു! കുഞ്ഞുങ്ങൾക്ക് ഭക്ഷണമായി തന്റെ ഉടലും ഉയിരുമാണല്ലോ നൽകിയത്.

ഭാരതമണ്ണിൽ സ്നേഹവും സാഹോദര്യവും പുലരുവാൻ ജീവൻ ഹോമിക്കേണ്ടി വന്ന മഹാത്മജി ഭാരതമനസ്സുകളിൽ അഹിംസയുടെയും സാഹോദര്യത്തിന്റെയും മൂർത്തരൂപമായി ഇന്നും അനശ്വരനായിരിക്കുന്നു. "മജ്ജയും മാംസവുമുള്ള ഒരാൾ ഈ ഭൂമിയിൽ ഇങ്ങനെ ജീവിച്ചിരുന്നുവെന്ന് വരുംതലമുറകൾക്ക് വിശ്വസിക്കുക പ്രയാസമാണ്" എന്ന് മഹാത്മജിയെപ്പറ്റി മഹാശാസ്ത്രജ്ഞനായ ആൽബർട്ട് ഐൻസ്റ്റീൻ ഒരിക്കൽ പറയുകയുണ്ടായി. നെൽസൺ മണ്ടേല ദക്ഷിണാഫ്രിക്കയുടെ സ്വാതന്ത്ര്യത്തിനുവേണ്ടി കാൽശതാബ്ദത്തിലേറെ തുറുങ്കിൽ അടയ്ക്കപ്പെട്ട് സ്വാതന്ത്ര്യത്തിനുവേണ്ടി ലോകത്തിന്റെ ആദർശ പുരുഷനായി പരിണമിച്ചു. മനുഷ്യൻ അനശ്വരനാകുന്നത് കൊടുത്ത് കൊടുത്ത് ഇല്ലാതാകുമ്പോഴാണ്; ജീവൻ ഊറ്റികൊടുത്ത് ശുഷ്ക്കശൂന്യനാകുമ്പോഴാണ് എന്നത്രേ ഗീതാഞ്ജലിയിൽ മഹാകവി ടാഗോർ എഴുതിയിരിക്കുന്നത്. മുഴുവൻ കൊടുത്ത് കഴിഞ്ഞ് അവകാശമൊന്നും



മുന്നയിക്കാതെ യവനികയ്ക്ക് പിന്നിലേക്ക് സ്വയം പിൻവാങ്ങുവാൻ ഏറെ കരുത്ത് ആവശ്യമാണ്. ദിവ്യരക്ഷകനുണ്ടായിരുന്നത് ഈ ഉൾക്കരുത്തത്രേ. അതില്ലാത്തോർ 'ഷീ ചക്രവർത്തിയെപ്പോലെ' ചിരഞ്ജീവിയാകാമെന്ന് വ്യാമോഹിച്ചേക്കാം.

**3. ഉരുകുവാനും കൊഴിയുവാനുമുള്ള മനോഭാവം:**

എല്ലാ വളർച്ചയ്ക്കും പുതുജീവനും ആവശ്യം വേണ്ട ഒന്നാണ് ഈ മനോഭാവം. പ്രതിസന്ധികളിൽ ആടിയുലയുന്ന മനുഷ്യൻ എല്ലാം അസാനിച്ചു എന്ന് ചിന്തിച്ചേക്കാം. മനസാന്നിദ്ധ്യം കൈവിടാതെ കാത്തിരിക്കുവാനും ദൈവാശ്രയത്തിൽ ആഭയം തേടുവാനും സാദ്ധ്യതകൾക്കുവേണ്ടി നിരന്തരം യത്നിക്കുവാനും കഴിഞ്ഞാൽ വിജയഗാഥകൾ വിരചിക്കുവാൻ പ്രതിസന്ധികൾ സഹായിക്കും. ഭയത്താൽ ഉൾവലിയുകയല്ല, നിർഭയം മുമ്പോട്ട് പോകുകയാണ് വേണ്ടത്. മനുഷ്യജീവിതത്തിൽ വലിയ സ്വാധീനം ചെലുത്തിയ മനുഷ്യർക്ക് പറയാനുള്ളത് അവർ പ്രതിസന്ധികളെ എങ്ങനെ തരണം ചെയ്തു എന്നാണ്. വഴികൾ എല്ലാം അടഞ്ഞപ്പോൾ പുതുവഴി വെട്ടിത്തുറക്കുവാൻ ദൈവസഹായം ലഭിച്ചതിന്റെയും വാതിലുകൾ എല്ലാം അടയ്ക്കപ്പെട്ടു എന്നു ഭയപ്പെട്ട സന്ദർഭത്തിൽ പുതിയ വാതിലുകൾ തുറക്കപ്പെട്ടു എന്നതിന്റെയും കഥകളാണ്. പുനരുത്ഥാനം യഥാർത്ഥത്തിൽ നമുക്ക് നൽകുന്നത് ഈ വലിയ ആത്മവിശ്വാസമാണ്. നമുക്ക് അവയെ ആവേശത്തോടെ പിൻചെല്ലാം. പ്രതിസന്ധികളെ സാദ്ധ്യതകളാക്കാം. നമ്മുടെ രക്ഷകന്റെ തിരുവുത്ഥാനം പോലെ ജീവിതത്തെ ഇത്രയേറെ ക്രിയാത്മകമായി സ്വാധീനിക്കുന്ന മറ്റൊന്നുമില്ല. ആയതിനാൽ ഉത്ഥാനപ്പെരുന്നാളിനെ ക്രൈസ്തവജീവിത കേന്ദ്രമായി നമുക്ക് ആവേശത്തോടെ പുല്കാം, പുണരാം.



റവ. ഫാ. അജോ കളപ്പുരയിൽ

# ഞാൻ ജീവിക്കുന്നു, അതിനാൽ നിങ്ങളും

കർത്താവിന്റെ ഒഴിഞ്ഞ കുരിശിലേക്കും ശൂന്യമായ കല്ലറയിലേക്കുമുള്ള invitation ആണ് ഈസ്റ്റർ. അഴിഞ്ഞ് ശൂന്യനായവന്റെ വിജയഗാഥയാണ് ഉയിർപ്പ്. വിരുന്നൊരുക്കി തന്റെ മക്കൾക്കുവേണ്ടി കാത്തിരിക്കുന്ന ഒരപ്പന്റെ സ്നേഹ സമ്മാനമാണ് ഉയിർപ്പ്. ഒരുവൻപോലും നശിച്ചുപോകാതെ സ്വർഗ്ഗത്തോളം മനുഷ്യമക്കളെ നിത്യജീവനിൽ ഉയർത്താൻ തന്റെ ഏകജാതനെ നൽകാൻ തക്ക വിധം ലോകത്തെ അത്രമാത്രം സ്നേഹിക്കുന്നവനാണ് ദൈവം. അവിടുന്ന് തന്റെ പുത്രനെ ലോകത്തിലേക്ക് അയച്ചത് ലോകത്തെ ശിക്ഷയ്ക്ക് വിധിക്കാനല്ല. പ്രത്യുത അവൻ വഴി ലോകം രക്ഷപ്രാപിക്കാനാണ് (യോഹ: 3 :15-17). അവിടുന്ന് പുത്രനെ നമ്മുക്ക് നൽകിയത് ജീവനുണ്ടാകുവാനും അത് സമൃദ്ധമായി ഉണ്ടാകാനുമാണ്.

2 .ദൈവത്തിന്റെ രൂപത്തിലായിരുന്നെങ്കിലും അവൻ ദൈവവുമായുള്ള സമാനത നിലനിർത്തേണ്ട ഒരു കാര്യമായി പരിഗണിച്ചില്ല; തന്നെത്തന്നെ ശൂന്യനാക്കിക്കൊണ്ട് ദാസന്റെ രൂപം സ്വീകരിച്ച് മനുഷ്യരുടെ സാദൃശ്യത്തിൽ ആയിത്തീർന്ന് ആകൃതിയിൽ മനുഷ്യനെപ്പോലെ കാണപ്പെട്ടു; മരണം വരെ അതെ കുരിശുമരണം വരെ അനുസരണയുള്ളവനായി തന്നെത്തന്നെ താഴ്ത്തി (ഫിലി. 2.6-8) പുത്രൻ മിശിഹാ പിതാവിന് സ്വയം ബലിയായി നല്കി. അവന് കുരിശിലെ പീഡകൾ അസഹനീയമായി തോന്നിയത് പിതാവായ ദൈവത്തെ പിരിഞ്ഞ മൂന്നു മണിക്കൂറിലായിരുന്നു. എന്റെ ദൈവമെ! എന്റെ ദൈവമേ നീ എന്നെ ഉപേക്ഷിച്ചതെന്തുകൊണ്ട്? (മർക്കോ15:34). ആ കൊടും വേദന ഓർത്തു മാത്രമാണ്



കഴിയുമെങ്കിൽ ഈ പാനപാത്രം എന്നിൽ നിന്ന് നീക്കണമേ എന്ന് അവൻ പ്രാർത്ഥിച്ചത്. ഒരു നിമിഷം പോലും പിതാവിനെ പിരിയുന്നത് അവന് താങ്ങാൻ കഴിയുമായിരുന്നില്ല. എന്നാൽ തന്നെ അയച്ചവന്റെ ഇഷ്ടം നിറവേറ്റുന്നതിന് പരിശുദ്ധനായ വൻ ഒരു കള്ളനെപ്പോലെ സ്വയം കുരിശോട് ചേർത്ത് നിൽക്കപ്പെട്ടു. അവിടുന്ന് എനിക്ക് നൽകിയവരിൽ ഒരുവനെ പ്പോലും നഷ്ടപ്പെടുത്താതെ അന്ത്യദിനത്തിൽ ഉയിർപ്പിക്കണമെന്നാണ് എന്നെ അയച്ചവന്റെ ഇഷ്ടം, (യോഹ: 6:39). സ്വന്തം ആത്മാവിനെ ആബായുടെ സുരക്ഷിത കരങ്ങളിൽ ഏൽപിച്ചിട്ട് അവൻ ജീവൻ വെടിഞ്ഞു.

3. പിതാവായ ദൈവം പുത്രന്റെ സമ്പൂർണ്ണബലിയെ തൃക്കൺപാർത്ത് അവനെ മരിച്ചവരിൽ നിന്ന് ഉയിർപ്പിച്ച് മറുപടി നല്കി. ആകയാൽ ദൈവം അവനെ അത്യധികം ഉയർത്തി. എല്ലാ നാമങ്ങൾക്കും ഉപരിയായ നാമം നല്കി.(ഫിലി.2:9). തന്നോളം പുത്രനെ ഉയർത്തിയ പിതാവ് യേശുക്രിസ്തുവിന്റെ ഉത്ഥാനത്തിലൂടെ നമ്മെ ഓരോരുത്തരെയും ഉയർത്താൻ ആഗ്രഹിക്കുന്നു. നീതിമാന്റെ മരണം പരാജയമല്ല വിജയമാണെന്ന് കർത്താവിന്റെ ഉയിർപ്പ് നമ്മെ ഓർമ്മിപ്പിക്കുന്നു. ഈ ലോകത്തിലെ സകലത്തിൽ നിന്നും ഒരു മനുഷ്യന് ഉയിർക്കാമെന്ന് സ്വപുത്രനെ ഉയർത്തി പിതാവ് വ്യക്തമാക്കിയപ്പോൾ നിങ്ങൾക്ക് സമാധാനം എന്ന് പറഞ്ഞ് യുഗാന്ത്യംവരെ ഉയിർപ്പ് അനുഭവം നല്കി നമ്മോടു കൂടെയായിരിപ്പാൻ പുത്രൻ മിശിഹാ പരിശുദ്ധ കുർബാനയായി. മനുഷ്യരുടെ സമാധാനം നഷ്ടപ്പെട്ടിരിക്കുന്നു എന്ന് ഉറപ്പുള്ളതിനാലാണ് യേശുതമ്പുരാൻ ഉത്ഥാന ശേഷം പ്രത്യക്ഷപ്പെട്ടപ്പോഴെല്ലാം നിങ്ങൾക്ക് സമാധാനം എന്ന് പറഞ്ഞത്. പരിശുദ്ധ കുർബാനയിലൂടെ അവിടുന്ന് ഇടയ്ക്കിടയ്ക്ക് നമ്മോടു പറയുന്നു നിങ്ങൾക്കു സമാധാനം. ഉണ്ടായതും ഉണ്ടാകുവാനിരിക്കുന്നതുമായ സകലവും പൂർത്തിയാക്കി തികയ്ക്കുന്ന ജീവനുള്ള പരിശുദ്ധാത്മാവ് ഇന്നും പുത്രന്റെ രക്ഷാസാമാധാനം കൂദാശകളിലൂടെ സജീവമാകുന്നു.

തന്നെത്തന്നെ താഴ്ത്തുന്നവൻ ഉയർത്തപ്പെടും എന്ന ഗുരുമൊഴിയുടെ അർത്ഥവും ആഴവും യേശുവിന്റെ ഉത്ഥാന ശേഷം ശിഷ്യന്മാർ ഗ്രഹിച്ചു. ലോകത്തിന്റെ വിവിധ ഭാഗങ്ങളിലേക്ക് ഉത്ഥാന സുവിശേഷവുമായി അപ്പോസ്തോലന്മാർ പോയി. ഞാൻ ഭൂമിയിൽ നിന്ന് ഉയർത്തപ്പെടുമ്പോൾ എല്ലാ മനുഷ്യരേയും എന്നിലേക്ക് ആകർഷിക്കും(യോഹ:12:32). യേശുക്രിസ്തു സത്യദൈവമാണെന്നറിഞ്ഞിട്ടും അവനെ അംഗീകരിക്കാത്തവർ ഉള്ള ഇന്നും കർത്താവ് അനേകരെ തന്നിലേക്ക് ആകർഷിക്കുന്നു.

4 .അവിടുന്ന് ഓരോ പരിശുദ്ധകുർബാനയിലൂടെയും ഞാൻ ജീവിക്കുന്നു. അതിനാൽ നിങ്ങളും ജീവിക്കും(യോഹ:14:19) എന്ന് ഓർമ്മപ്പെടുത്തുന്നു. കർത്താവ് ഉത്ഥാനം ചെയ്ത് ഇന്നും ജീവിക്കുന്നതിനാൽ അവനിൽ വിശ്വസിക്കുന്നവർക്ക് ആബാ പിതാവിന് സമർപ്പിക്കപ്പെട്ട് അവന്റെ ജീവനിൽ പങ്കാളിത്തമുണ്ട്.

എന്നാൽ സ്വയം വിസ്മരിച്ച് ജീവിത സഹനങ്ങളും വേദനകളുമാകുന്ന കുരിശെടുക്കുന്നവർക്കെ അവിടുത്തെ ഉയിർപ്പിൽ പങ്കാളിയാകാൻ കഴിയൂ. ആരെങ്കിലും എന്നെ അനുഗമിക്കാൻ ആഗ്രഹിക്കുന്നുവെങ്കിൽ അവൻ തന്നെത്തന്നെ പരിത്യജിച്ച് തന്റെ കുരിശുമെടുത്ത് എന്നെ അനുഗമിക്കട്ടെ. നമ്മുക്കെടുക്കാനും ചേർത്ത് തറക്കപ്പെടാനും അവൻ തന്റെ കുരിശ് ഒഴിച്ചിട്ടിട്ടാണ് പിതാവിന്റെ സന്നിധിയിലേക്ക് പോയത്. മലങ്കര പാരമ്പര്യത്തിൽ ക്രൂശിതരൂപം ഇല്ലാത്ത കുരിശ് ഉപയോഗിക്കുന്നത് ഈ സത്യം അടയാളമായി വെളിപ്പെടുത്താനാണ്. കർത്താവ് സത്യമായും ഉയിർത്തെഴുന്നേറ്റു. അവന്റെ കുരിശ് ശൂന്യമാണ്. അവനെ കബറടക്കിയ കല്ലറയും ശൂന്യമാണ്. ഓരോ ഈസ്റ്ററും അവന്റെ ഒഴിഞ്ഞ കുരിശിലേക്കും ശൂന്യമായ കല്ലറയിലേക്കുമുള്ള invitation ആണ്. ജീവിതത്തിലെ സഹനങ്ങൾ ഹൃദയപൂർവ്വം സ്വീകരിച്ച് അവിടുത്തെ ഒഴിഞ്ഞ കുരിശിനോട് ചർത്ത് തറയ്ക്കുന്നവർക്കെ അവൻ ആശംസിക്കുന്ന ഉത്ഥാന-സമാധാനം അനുഭവിക്കാൻ കഴിയൂ. കുരിശിൽ കിടന്നുകൊണ്ട് പിതാവായ ദൈവത്തിന് സമർപ്പിച്ച അവിടുത്തെ ജീവനിൽ പങ്കാളികളാകാൻ അവനൊപ്പം ക്രൂശിക്കപ്പെടുകയും അവനിൽ മരിച്ച് കബറടക്കപ്പെടുകയും വേണമെന്ന് സഭ നമ്മെ ഓർമ്മപ്പടുത്തുന്നു.

രണ്ടാം ക്രിസ്തുവെന്ന് വിളിക്കപ്പെടുന്ന ഫ്രാൻസിസ് അസീസി തുടങ്ങി ദൈവദാസൻ മാർ ഇവാനിയോസ് പിതാവുവരെയും അതിനുമുൻപും ശേഷവുമുള്ള അനേക പുണ്യ ജീവിതങ്ങൾ ശൂന്യമായ കുരിശിന്റെയും ശൂന്യമായ കല്ലറയുടെയും invitation സ്വീകരിച്ച് ഇന്നും ജീവിക്കുന്ന കർത്താവിൽ ആയിരിക്കുന്നപോലെ ജീവിക്കുന്ന യേശുക്രിസ്തുവിൽ ആയിരിക്കാൻ കൃപകൾക്കായി പ്രാർത്ഥിക്കാം.



# യേശുവിന്റെ സൗഖ്യപ്പെടുത്തുന്ന കരങ്ങൾ

ഇന്ത്യയിലെ നൂറുകണക്കിന് ഗ്രാമങ്ങളിൽ ഉപേക്ഷിക്കപ്പെട്ട ജനങ്ങൾക്ക്, ചികിൽസ നിഷേധിക്കപ്പെട്ട പാവങ്ങൾക്ക് ആശ്വാസമായി സിസ്റ്റർ ഡോക്ടർമാർ. ഇന്ത്യൻ സിസ്റ്റർ ഡോക്ടേഴ്സ് ഫോറം ഇരുപത്തഞ്ചുവർഷങ്ങൾ പിന്നിടുന്നു.

## ഇന്ത്യയിലെ ആയിരത്തിലധികം വരുന്ന സിസ്റ്റർ ഡോക്ടർമാരുടെ ശുശ്രൂഷാ മേഖലകളിലൂടെ...

# ജീവനും ജീവിതവും തിരികെ നൽകുന്നവർ

റവ. ഡോ. മാത്യു എബ്രഹാം C.Ss.R. MD

ഡയറക്ടർ ജനറൽ CHAI India



ഇന്ത്യയിൽ ഏകദേശം ആയിരത്തോളം സിസ്റ്റർ ഡോക്ടർമാരാണുള്ളത്. രാജ്യത്ത് ഒരു സംഘടനയായി അവർ രൂപപ്പെട്ടിട്ട് 25 വർഷങ്ങൾ പൂർത്തിയാകുന്നു. സിസ്റ്റർ ഡോക്ടർ ഫോറം ഓഫ് ഇന്ത്യ അതിന്റെ രജതജൂബിലി ആഘോഷിക്കുന്നു. ഈ പ്രസ്ഥാനത്തിന്റെ ഇന്നോളമെത്തിയ ചരിത്രതാളുകളിലൂടെ കടന്നു പോകുമ്പോൾ ഒരിക്കലും വിസ്മരിക്കാനാകാത്ത ചില മുഖങ്ങളുണ്ട്. അവരുടെ ചരിത്രം അധികമാരും അറിഞ്ഞിട്ടുണ്ടാവില്ല. ചികിത്സാരംഗത്ത് വിപ്ലവാത്മകമായ ചലനങ്ങൾക്ക് തുടക്കം കുറിച്ച ഈ ധീരവനിതകൾ സ്വന്തം ചരിത്രം തങ്കലിപികളിൽ കുറിക്കുവാൻ കൊടുക്കാതെ വേറിട്ട വ്യക്തിത്വങ്ങളായി മാറിനിൽക്കുന്നു.

നൂറ്റിനാല് സന്യാസസമൂഹങ്ങളിൽ നിന്നായി ഏകദേശം ആയിരത്തോളം സിസ്റ്റർ ഡോക്ടർമാർ ഇന്ത്യയുടെ വിവിധ ചേരികളിലും, കുഗ്രാമങ്ങളിലും ഓരോ ദിവസവും ആയിരകണക്കിന് ജീവിതങ്ങൾക്ക് ചികിത്സയിലൂടെ ജീവിതം തിരികെ നൽകുന്നു. ഇവരധികവും നിശബ്ദമായ സേവനമാണ് കാഴ്ച വെക്കുന്നത്. “സകലതും വിധി ” എന്നു കരുതി കൈവിട്ടുപോകുന്ന ജീവിതങ്ങളെ നോക്കി നിസ്സഹായതയോടെ വിതുമ്പുന്ന ജനങ്ങൾക്ക്, അവരുടെ വിധി മാറ്റിയെഴുതുന്ന സമർപ്പണമാണ് സിസ്റ്റർ ഡോക്ടർമാർ നൽകുന്നത്. അധികമാരും നടക്കാത്ത പാതകൾ തെരഞ്ഞെടുക്കുക വഴി, അക്ഷരാഭ്യാസമോ, സാമ്പത്തിക പശ്ചാത്തലമോ ഇല്ലാത്തതിനാൽ ഇരുട്ടിൽ തപ്പുന്ന പാവങ്ങൾക്ക് വഴിയിൽ പ്രകാശമായി സിസ്റ്റർ ഡോക്ടർമാർ മാറുന്ന കാഴ്ചയാണ് നാം കാണുന്നത്. 1993-ൽ CHAI (കാത്തലിക് ഹോസ്പിറ്റർ അസോസിയേഷൻ ഓഫ് ഇന്ത്യ) യുടെ സുവർണ്ണ ജൂബിലി ആഘോഷവേളയിലാണ് ഔദ്യോഗികമായി ഇന്ത്യയിൽ സിസ്റ്റർ ഡോക്ടേഴ്സ് ഫോറം രൂപം കൊണ്ടതെങ്കിലും ദശകങ്ങൾക്കുമുൻപെ ഈയൊരു കാര്യം സ്വപനം കണ്ട ക്രാന്തദർശികളായ ധീരവനിതകൾ പ്രത്യേക പരാമർശം അർഹിക്കുന്നു. ലണ്ടനിൽ ജനിച്ച് ഡോക്ടർ ബിരുദം നേടി പിൽക്കാലത്ത് കത്തോലിക്ക വിശ്വാസം സ്വീകരിച്ച ഡോക്ടർ ആഗ്നസ് ലാറൽ. തന്റെ 72-ാമത്തെ വയസ്സിൽ റാവൽപിണ്ടിയിൽ ആയിരകണക്കിന് മുസ്ലീം സ്ത്രീകളുടെ രക്ഷകയായിത്തീർന്നു. 1920 കാലഘട്ടത്തിൽ റാവൽപിണ്ടിയിൽ എത്തിയ ഓസ്ട്രേലിയകാരി സിസ്റ്റർ ആനി ഡെൻസിൽ സിസ്റ്റർ ഡോക്ടർമാർക്ക് ഒരിക്കലും മറക്കാനാകാത്ത നാമമാണ്. സന്യാസിനികൾക്ക് കാനൻ നിയമപ്രകാരം ഡോക്ടർമാരായി ശുശ്രൂഷ ചെയ്യുവാൻ തടസ്സം നിലനിന്നിരുന്ന കാലഘട്ടം ആയിരുന്നു ഇത്. ബ്രഹ്മചര്യവ്രതമെടുത്ത ഒരാൾ നഗ്നമായ മനുഷ്യശരീരം സ്പർശിക്കുവാൻ പാടില്ല. പരിശുദ്ധ സിംഹാസനത്തെ ഈ കാര്യങ്ങൾ ബോധ്യപ്പെടുത്തി കാനൻ നിയമത്തിൽ ഭേദഗതികൾ വരുത്തുവാൻ സിസ്റ്റർ ആനി ഡെൻസിലിന് കഴിഞ്ഞു. പിന്നീട് 1910 കാലഘട്ടത്തിൽ ഹൈദരാബാദ്, ഗുണ്ടൂർ പ്രദേശത്ത് ഒരു സിസ്റ്റർ ഡോക്ടർ എന്ന നിലയിലും രാവും പകലും സമർപ്പണത്തിന്റെ നേർക്കാഴ്ചയായി മാറിയ സിസ്റ്റർ മേരി ഗ്ലൗണി. ഒരു സ്വർണ്ണക്കൊയ്ത്ത് മാത്രം പ്രതീക്ഷ വക്കുന്ന ഗോതമ്പുമണി പോലെ സിസ്റ്റർ തന്റെ സ്വപ്നങ്ങൾ നെയ്തു. സമാനചിന്താഗതിക്കാരായ മറ്റനേകം ധീരവനിതകൾ നെഞ്ചിലേറ്റുവാങ്ങിയ ഈ സ്വപനം CHAI-യുടെ സുവർണ്ണജൂബിലി വേളയിൽ യാഥാർത്ഥ്യമായി. ഇന്ത്യൻ സിസ്റ്റർ ഡോക്ടേഴ്സ് ഫോറം.

സഹനങ്ങളുടെയും വേദനകളുടെയും നടുവിൽ കഴുകൻ കണ്ണുകളോടെ ഇന്ത്യയിലെ പാവപ്പെട്ടവരെ ചൂഷണം ചെയ്യുന്ന വ്യവസ്ഥിതിക്കെതിരെ വ്യത്യസ്തമായ മാതൃകയിലൂടെ നിശബ്ദമായ ശുശ്രൂഷകൾ നൽകി കാലഘട്ടത്തിന്റെ പ്രവാചകരും ശബ്ദവുമായി സിസ്റ്റർ ഡോക്ടർമാർ മാറിയിരിക്കുന്നു. ഇവരെ സാമൂഹികമായി ശക്തിപ്പെടുത്തേണ്ടത് ഏറ്റവും അനിവാര്യമായ ഒന്നാണ്. തിന്മയുടെ ശക്തികൾ സംഘടിതമായികൊണ്ടിരിക്കുന്നു. ചികിത്സാമേഖല കോർപ്പറേറ്റുകൾ കൈയ്യടക്കുന്നു. ഈ കാലഘട്ടത്തിൽ കൂടുതൽ ഊർജ്ജസ്വലതയോടെ ഇന്ത്യയുടെ മണ്ണിൽ സിസ്റ്റർ ഡോക്ടർമാർ കരുണയുടെ പുത്തൻ ഏടുകൾ രചിക്കട്ടെ.

# സ്നേഹവും സേവനവുമായി ഈ യാത്ര





**സിസ്റ്റർ ഡോ. ബീന** UMI
ദേശീയ പ്രസിഡന്റ്, സിസ്റ്റർ ഡോക്ടേഴ്സ് ഫോറം

ഭിഷഗ്വര ശുശ്രൂഷ ചെയ്യുന്ന സന്യാസിനിമാർ വളരെ അനന്യമായ വ്യക്തിത്വമുള്ള ഒരു സമൂഹമാണ്. രണ്ട് സുപ്രധാനമായ ഉത്തരവാദിത്വങ്ങൾ പേറുന്നതാണ് അവരുടെ ജീവിതം. ഒരു വശത്ത് ദൈവവിളി സ്വീകരിച്ചവരെന്ന നിലയിലുള്ള അവരുടെ സമർപ്പണം, മറുവശത്ത് ഉന്നതമായ ഗുണനിലവാരം ആവശ്യപ്പെടുന്ന കഴിവുറ്റ ഒരു പ്രൊഫ ഷണൽ എന്ന നിലയിലുള്ള അവരുടെ സേവനം.

നൂറ്റി നാല് സന്യാസിനീ സമൂഹങ്ങളിൽ നിന്നായി ഏതാണ്ട് ആയിരത്തോളം സന്യാസിനിമാരാണ് ഇന്ത്യയിൽ ഇന്ന് ഈ ശുശ്രൂഷാ രംഗത്തുള്ളത്. അപാരമായ ആത്മ സമർപ്പണത്തോടും അതീവ സ്നേഹത്തോടും കൂടി അവർ നിർവഹിക്കുന്ന വിലമതിക്കാനാവാത്ത ആ ശുശ്രൂഷ ആധുനിക ചികിത്സാ സൗകര്യങ്ങൾ ഇപ്പോഴും ലഭ്യല്ലാത്ത ഇന്ത്യയുടെ വിദൂര ഗ്രാമങ്ങളിൽ ഏറെ ആശ്വാസമാണ്.

കഴിഞ്ഞ അനേകം ദശകങ്ങളിൽ വീരോചിതമായ അവരുടെ സമർപ്പണം വഴി മാതൃ ശിശു മരണ നിരക്കുകൾ കുറയ്ക്കുന്നതിൽ അവർ ഗണ്യമായ പങ്കുവഹിച്ചിട്ടുണ്ട്. പകർച്ചാവ്യാധികളും മറ്റുമൊക്കെ ബാധിച്ചയിടങ്ങളിൽ അവരുടെ ശുശ്രൂഷ വലിയ ഫലം ചെയ്തിട്ടുണ്ട്.

വിദഗ്ധ ചികിത്സകരുടെ അഭാവവും അവശ്യ സൗകര്യ ങ്ങളുടെ കുറവും സ്വയം അപ്ഡേറ്റ് ചെയ്യാനുള്ള സമയ ക്കുറവുമൊന്നും പരിഗണിക്കാതെ അധികമാരും കടന്നു ചെന്നിട്ടില്ലാത്ത അനേകം മേഖലകളിൽ അവർ തങ്ങളുടെ വ്യക്തിമുദ്ര പതിപ്പിച്ചിട്ടുണ്ട്. രണ്ടാമത് ഒരഭിപ്രായം ചോദിക്കാൻ മറ്റൊരു ഡോക്ടറുടെ സേവനം ലഭ്യമല്ലാത്ത അനേകം സാഹചര്യങ്ങൾ ഒറ്റയ്ക്ക് നേരിടേണ്ടി വരുന്നത് വലിയ ഒരു വെല്ലുവിളിയാണ്. വളരെ കഠിനമായ ശാരീരിക മാനസിക സമ്മർദ്ദങ്ങളിലൂടെ അവർ നിരന്തരം കടന്നു പോകുന്നുണ്ട്.

ഈ സാഹചര്യങ്ങൾ പരിഗണിച്ച് കൂട്ടത്തിൽപ്പെട്ട മുതിർന്ന ചിലർ അവരെ ഒരുമിച്ചു കൂട്ടുന്നതിനുള്ള പരിശ്രമങ്ങ ളാരംഭിച്ചു. പരസ്പരം ബലപ്പെടുത്തി ഒരുമിച്ചു നിൽക്കാനും അവരുടെ തൊഴിൽ നൈപുണ്യവും പരിചയ സമ്പത്തുമൊ ക്കെ പങ്കുവയ്ക്കാനും അത് സഹായകമായി.

സിസ്റ്റർ ഡോക്ടേഴ്സ് ഫോറം ഓഫ് ഇന്ത്യ (ടഉഎക) ഉദ്ഘാടനം ചെയ്യപ്പെട്ടത് 1993 ലാണ്. സിസ്റ്റർ ഡോ. ലിലിയൻ ഖങ്ങഖ യുടെ നേതൃത്വത്തിലായിരുന്നു അത്. കഴിഞ്ഞ ഇരുപത്തിയഞ്ചു വർഷങ്ങൾ കൊണ്ട് ബാലാരിഷ്ടതക ളൊക്കെ മറികടന്ന് 760 അംഗങ്ങളുള്ള ഒരു വലിയ സംരംഭമായി വളരാൻ അതിനു കഴിഞ്ഞു. നോർത്തേൺ, ഈസ്റ്റേൺ സെൻട്രൽ, വെസ്റ്റേൺ, ആന്ധ്രാപ്രദേശ്, തെലുങ്കാന, കർണ്ണാടക, തമിഴ്നാട്, കേരളാ എന്നിങ്ങനെ എട്ടു റീജനുകൾ ഇന്ന് ടഉഎക യ്ക്കുണ്ട്.

സേവ് ദ ഗേൾ ചൈൽഡ് കാമ്പെയിൻ, അനീമിയ കൺട്രോൾ, മദർ ആൻഡ് ചൈൽഡ് വെൽഫെയർ, സ്കൂൾ ഹെൽത്ത് എജ്യുക്കേഷൻ തുടങ്ങി നിരവധി പരിപാടികൾ ഇന്ന് ഈ സംഘടനയുടെ നേതൃത്വത്തിൽ നടത്തപ്പെടുന്നുണ്ട്. സ്ത്രീകളിൽ വർദ്ധിച്ചു വരുന്ന അർബുദ ബാധയെക്കുറിച്ചുള്ള ഒരു ബോധവൽക്കരണ പരിപാടി രാജ്യവ്യാപകമായി നടത്തിവരുന്നു. RNTCP, NACO, RCH, പ്രധാൻമന്ത്രി മാതൃത്വ സുരക്ഷിത് സേവ തുടങ്ങിയ ദേശീയ ആരോഗ്യ രക്ഷാ പരിപാടികളിലും സിസ്റ്റർ ഡോക്ടർമാർ പ്രവർത്തി ക്കുന്നുണ്ട്.

CBCI ഹെൽത്ത് കമ്മീഷൻ, കാത്തലിക് ഹെൽത്ത് അസോസിയേഷൻ ഓഫ് ഇൻഡ്യ, കാത്തലിക് മെഡിക്കൽ മിഷൻ ബോർഡ്, കാത്തലിക് റിലീഫ് സർവീസ്, കാരിത്താസ് ഇന്ത്യ, ടഖങ്ങഉ, ടഖങ്ങഉഅഅ തുടങ്ങിയ നിരവധി സാമൂഹ്യ സേവന വിഭാഗങ്ങളുമായി സിസ്റ്റർ ഡോക്ടർമാർ സഹകരി ക്കുന്നുണ്ട്. ഭൂകമ്പം, സുനാമി മറ്റു ദുരന്തബാധിത മേഖലകൾ എന്നിവയിൽ തങ്ങളുടെ സേവനം അവർ നൽകിക്കൊണ്ടി രിക്കുന്നു. കാണ്ടമാൾ റിലീഫ് വർക്കിൽ അവരുടെ സേവനം ശ്രദ്ധേയമായിരുന്നു.

SDFI സ്ഥാപനത്തിന്റെ സിൽവർ ജൂബിലി ആഘോഷി ക്കുന്ന ഈ അവസരം പിന്നിട്ട നാഴികക്കല്ലുകളെ കൃതജ്ഞതയോടെ ഓർമ്മിക്കാനുള്ളതാണ്. വളരെ വേഗത്തിൽ മാറിക്കൊണ്ടിരിക്കുന്ന നമ്മുടെ നാട്ടിലെ സാമൂഹിക ചുറ്റുപാടിൽ സഭയുടെ സൗഖ്യ ശുശ്രൂഷയിൽ സിസ്റ്റർ ഡോക്ടർമാർക്ക് ഒരു നിർണ്ണായക പങ്കു വഹിക്കാ നുണ്ട്. ആതുര ശുശ്രൂഷ വേണ്ട രീതിയിൽ ഇനിയും ലഭ്യമല്ലാത്ത ഇടങ്ങളിൽ ഏറ്റവും മെച്ചപ്പെട്ട ശുശ്രൂഷ നൽകാൻ നമുക്ക് കരങ്ങൾ കോർക്കാം.

# ഭൂമിയിൽ നിറയുന്ന ദൈവകരുണയുടെ ശുശ്രൂഷകൾ





**സിസ്റ്റർ ഡോ. ആൻസ്‌ലെറ്റ്** DM
സെക്രട്ടറി, മലങ്കര കത്തോലിക്കാ
ഹെൽത്ത് കമ്മീഷൻ

**കർത്താവിനു നന്ദി പറയുവിൻ അവിടുന്ന് നല്ലവനാണ്. അവിടുത്തെ കാരുണ്യം അനന്തമാണ് (സങ്കീ.136/01)**

കുറെ വർഷങ്ങൾക്ക് മുമ്പ് എന്റെ ആതുര ശുശ്രൂഷ ആരംഭിച്ച കാലത്ത് അട്ടപ്പാടിയിൽ വച്ച് നടന്ന സിസ്റ്റേഴ്സിന്റെ ഒരു ധ്യാനത്തിൽ സംബന്ധിക്കാനിടയായി. അന്ന് ബഹു. ബിനോയ് അച്ചൻ ദൈവവിളിയെക്കുറിച്ച് ധ്യാനിപ്പിച്ച അവസരത്തിൽ പറഞ്ഞ ഒരു വാക്ക് എന്റെ മനസ്സിൽ ശക്തമായി പതിയുകയും, പിന്നീടുള്ള എന്റെ ശുശ്രൂഷാ ജീവിതത്തിൽ അനേക തവണ അതൊരു യാഥാർത്ഥ്യമായി ഞാൻ അനുഭവിക്കുകയും ചെയ്തു. **ദൈവജനത്തിന്റെ നിലവിളിക്കുള്ള ഉത്തരമാണ് ഓരോ ദൈവവിളിയും** എന്നാണ് അച്ചൻ അന്ന് പറഞ്ഞത്. ആരുടെയൊക്കെയോ കണ്ണുനീരും വേദനയും,നിലവിളിയും, ദൈവസന്നിധിയിൽ എത്തിയപ്പോൾ അവർക്ക് സാന്ത്വനവും ആശ്വാസവും നൽകാൻ ദൈവം ഈ ബലഹീനയായ എന്നെ കണ്ടെത്തിയെന്ന് ഞാൻ വിശ്വസിക്കുന്നു. അതെന്റെ യോഗ്യതകൾ കൊണ്ടല്ല മറിച്ച് എന്റെ അയോഗ്യതകൾ കൊണ്ട് മാത്രം. കാരണം, രോഗികളും മരണാസന്നരുമായവരുടെ ഇടയിലുള്ള ഒരു ജീവിതം എനിക്കൊരിക്കലും ചിന്തിക്കുവാനോ, സ്വീകരിക്കുവാനോ കഴിയുന്ന ഒന്നായിരുന്നില്ല. **തന്റെ പദ്ധതി അനുസരിച്ച് വിളിക്കപ്പെടുന്നവർക്ക് എല്ലാം നന്മക്കായി പരിണമിപ്പിക്കുന്ന ദൈവം (റോമാ.08/28)** സഹനത്തിന്റെ വഴികളിലൂടെ എന്നെ പരിശീലിപ്പിച്ചെടുത്ത് ഈ സാന്ത്വന ശുശ്രൂഷയിലേക്ക് നയിക്കുകയായിരുന്നു. രോഗത്തേയും, സഹനത്തേയും, മരണത്തേയും ഭയപ്പെട്ടിരുന്ന, ആരെങ്കിലും കരയുന്നതു കണ്ടാൽ, അത് കണ്ടു നിൽക്കാൻ ശക്തിയില്ലാതെ അവിടെ നിന്നും രക്ഷപ്പെട്ടിരുന്ന എനിക്ക്, ഈ ശുശ്രൂഷയിലേക്ക് കടന്നുവന്നപ്പോൾ യാതൊരു ഭയവും ബുദ്ധിമുട്ടും ഇല്ലാതെ ധൈര്യപൂർവ്വം അവരുടെ കരങ്ങൾ പിടിച്ച് സമീപെ നിൽക്കാൻ കഴിയുന്നത് ദൈവകരങ്ങൾ എന്നെ താങ്ങുന്നതു കൊണ്ട് മാത്രമാണ് എന്നെനിക്കറിയാം. **നിനക്ക് എന്റെ കൃപ മതി എന്തെന്നാൽ ബലഹീനതയിലാണ് എന്റെ ശക്തി പൂർണമായി പ്രകടമാകുന്നത് (2 കോറി.12/09)** ഈ വചനം യഥാർത്ഥത്തിൽ എന്റെ ജീവിതത്തിൽ അന്വർത്ഥമാവുകയായിരുന്നു.

വേദനിക്കുന്നവർക്ക് സാന്ത്വനമേകാനുള്ള എന്റെ ദൈവവിളി എന്നെ ബോധ്യപ്പെടുത്തിയ പല സന്ദർഭങ്ങളും ഉണ്ടായിട്ടുണ്ട്. ഞാൻ ചികിത്സിച്ച പല രോഗികളും അവരുടെ കുടുംബാംഗങ്ങളും എന്നോട് നന്ദിപൂർവ്വം പറഞ്ഞിട്ടുള്ളത് ഒരേ വാക്കുകൾ തന്നെയാണെന്ന് ഞാൻ തിരിച്ചറിയുന്നു. ദൈവമാണ് സിസ്റ്ററിനെ ഞങ്ങൾക്കു നല്കിയത്. 2008 ൽ അഞ്ചൽ സെന്റ് ജോസഫ് ഹോസ്പിറ്റലിൽ പാലിയേറ്റീവ് കെയർ ആദ്യമായി തുടങ്ങിയ കാലത്ത് കുളത്തുപ്പുഴയിലെ വനപ്രദേശത്തുള്ള ഒരു കോളനിയിൽ നിന്ന് ക്യാൻസർ ബാധിച്ച് വീട്ടിൽ കിടന്നിരുന്ന ഒരു പിതാവിനെയും കൊണ്ട് മകൾ വന്നു. ശരീരത്തിന്റെ പല ഭാഗങ്ങളിലേക്കും അർബുദം ബാധിച്ച, അസ്ഥികളിൽ അർബുദം ബാധിച്ചതിനെത്തുടർന്ന് ഒന്നു തിരിയാൻപോലും സാധിക്കാത്തവിധം തീവ്രവേദനയിൽ ആയിരുന്ന ആ പിതാവിന് കിടക്കുവാൻ ആ കുടിലിൽ ഒരു കട്ടിൽ പോലും ഇല്ലായിരുന്നു. തറയിൽ ഒരു പലകയിൽ കിടന്ന് ദേഹമെല്ലാം പൊട്ടി വ്രണമായിരുന്ന ആ രോഗിയെ സൗജന്യ ചികിത്സ നല്കുന്ന പാലിയേറ്റീവ് കെയറിൽ അഡ്മിറ്റാക്കി .വേദനാസംഹാരികളും, മുറിവു കരിയാനുള്ള മരുന്നുകളും, നല്ല നേഴ്സിംഗ് പരിചരണവും നല്കി. മുറിവുകൾ കരിഞ്ഞു തുടങ്ങുകയും വേദനയ്ക്ക് ആശ്വാസം ലഭിക്കുകയും ചെയ്ത അദ്ദേഹം, സന്തോഷത്തോടെ കട്ടിലിൽ എഴുന്നേറ്റിരുന്നു ഭക്ഷണം കഴിച്ചു തുടങ്ങുകയും പിന്നീട് കുറെ നാൾ പാലിയേറ്റിവ് കെയറിൽ തുടരുകയും ചെയ്തു. തന്റെ പിതാവിനെ ശുശ്രൂഷിച്ചുകൊണ്ടിരുന്ന മകൾ, ഞാൻ അവരുടെ അടുക്കൽ ചെല്ലുമ്പോൾ സന്തോഷത്തിന്റെ കണ്ണുനീർ തുടച്ചുകൊണ്ട്

കൂപ്പു കൈകളോടെ പറയുമായിരുന്നു, ദൈവമാണ് ഡോക്ടറിനെ ഞങ്ങൾക്കു തന്നത്. ഈ ആശുപത്രിയും ഡോക്ടറും ഇല്ലായിരുന്നു എങ്കിൽ എന്റെ അച്ഛൻ വീട്ടിൽ കിടന്ന് നരകിച്ച് മരിച്ചേനെ. അച്ഛന് ഇപ്പോൾ ഒത്തിരി ആശ്വാസമുണ്ട്. ഇനി അച്ഛൻ മരിച്ചലും എനിക്ക് വിഷമമില്ല.

എന്റെ പാലിയേറ്റീവ് ശുശ്രൂഷ എങ്ങനെ ആയിത്തീരുമെന്ന് ആകുലപ്പെട്ടിരുന്ന ആദ്യകാലങ്ങളിൽ ഇതുപോലുള്ള അനേകം അനുഭവങ്ങളാണ് എന്നെ ഈ ശുശ്രൂഷയിൽ മുന്നോട്ട് പോകാൻ ശക്തിപ്പെടുത്തിയത് .

പലരോഗികളും പാലിയേറ്റീവ് ക്ലീനിക്കിൽ വരുന്നത് ശാരീരികമായി മാത്രമല്ല മാനസികമായും തകർന്നവരായിട്ടാണ്. കാരണം, താനൊരു തീരാരോഗത്തിന്റെ പിടിയിലമർന്നു എന്ന ചിന്ത, ഓപ്പറേഷൻ, കീമോ, റേഡിയേഷൻ തുടങ്ങിയ പലവിധ ചികിത്സാരീതികളിലൂടെ നാളുകളായി കടന്നു പോയി മനസ്സും ശരീരവും ക്ഷീണിച്ച അവസ്ഥ, ചികിത്സാ വിധികൾ കൊണ്ട് രോഗം പൂർണമായി മാറുകയില്ല എന്നറിയുമ്പോഴുണ്ടാകുന്ന മാനസ്സിക ആഘാതം, സാമ്പത്തിക പ്രതിസന്ധികൾ, സാമൂഹികമായ ഒറ്റപ്പെടൽ, ഏകാന്തത, ദൈവം എന്തിന് എനിക്കിതനുവദിച്ചു

എന്ന ചോദ്യങ്ങളും, വിശ്വാസ ജീവിതത്തിന്റെ പരീക്ഷണങ്ങളും ഇവയെല്ലാം അവരെ വലിയ പ്രതിസന്ധിയിലാക്കിയിട്ടുണ്ടാവും. രോഗികൾ മാത്രമല്ല കുടുംബാംഗങ്ങളും വലിയ അഗ്നിപരീക്ഷയിലൂടെയാണ് ഈ സമയം കടന്നു പോവുക. ഇന്നത്തെ അണുകുടുംബങ്ങളിൽ ഒരംഗത്തിനുണ്ടാകുന്ന രോഗാവസ്ഥ ആ കുടുംബത്തിന്റെ താളം തെറ്റിക്കുകയും കുടുംബാഗങ്ങൾ ഒറ്റപ്പെട്ടുപോവുകയും ചെയ്യുന്നു. ഇത്തരം അവസരങ്ങളിൽ, മാതാപിതാക്കളിൽ ആരുടെയെങ്കിലും രോഗം കുട്ടികളെ അരക്ഷിതാവസ്ഥയിലേക്കും, കുട്ടികളുടെ രോഗം മാതാപിതാക്കളെ അമിതമായ ഭയത്തിലേക്കും ഉൽകണ്ഠയിലേക്കും നയിക്കുന്നു. സാന്ത്വന ചികിത്സാരംഗത്ത് രോഗികളെ മാത്രമല്ല കുടുംബാംഗങ്ങളെയും ശ്രവിക്കുകയും അവർക്കാവശ്യമായ മാനസ്സികവും ആത്മീയവുമായ ബലം പകരുകയും ചെയ്യുന്നു. ആർക്കും ഒന്നിനും സമയമില്ലാത്ത ഈ ആധുനികയുഗത്തിൽ സാന്ത്വന ചികിത്സ ഏറെ പ്രസക്തമാകുന്നത് അതുകൊണ്ടാണ്. ഇനി ഒന്നും ചെയ്യാനില്ല, പൂർണമായ രോഗസൗഖ്യം അസാധ്യമാണ് എന്ന അവസ്ഥയിൽ വൈദ്യശാസ്ത്രം ഉപേക്ഷിക്കുമ്പോൾ സാന്ത്വന ചികിത്സ ഈ രോഗിയെ ആ നിമിഷം മുതൽ ജീവന്റെ അവസാനം വരെ അനുയാത്ര ചെയ്ത് ശക്തിപ്പെടുത്തുകയും എല്ലാ രോഗ ലക്ഷണങ്ങൾക്കും ചികിത്സ നല്കി വേദനയും മറ്റ് അനുബന്ധ ബുദ്ധിമുട്ടുകളും കുറയ്ക്കുകയും ചെയ്യുന്നു.

ക്യാൻസർ രോഗികൾക്ക് മാത്രമല്ല മറ്റനേകം രോഗികൾക്കും കിടപ്പുരോഗികൾക്കും പരിചരണവും സാന്ത്വനവും നൽകാൻ ഈ ശുശ്രൂഷാ മേഖലയിൽ സാധിച്ചിട്ടുണ്ട്. ഉദാഹരണമായി പ്രമേഹം മൂർച്ഛിച്ച് കാൽ മുറിച്ചുകളഞ്ഞവർ, കെട്ടിടത്തിൽ നിന്നും മരത്തിൽ നിന്നും മറ്റും വീണ് നട്ടെല്ലിന് ക്ഷതം സംഭവിച്ചവർ, സ്ട്രോക്ക് വന്ന് ശരീരം തളർന്നു പോയവർ, വാർദ്ധക്യത്തിന്റെ അവശതയിൽ ശയ്യാവലംബരായവർ ഇങ്ങനെ പലതരത്തിലുള്ള നിസ്സഹായരെ അനുദിനവും ഈ ശുശ്രൂഷയിൽ ഞാൻ കണ്ടുമുട്ടുന്നു.

സാധാരണയായി ഞാൻ രോഗികളെയും അവരുടെ കുടുബാംഗങ്ങളെയും വ്യക്തിപരമായി കണ്ട് സംസാരിക്കാറുണ്ട്. ആ രോഗിയുടെ ബുദ്ധിമുട്ടുകളും അതുപോലെ ആ കുടുംബത്തിന്റെ കുടുബാംഗങ്ങളുടെ പ്രതിസന്ധികളും പ്രയാസങ്ങളും കുറെയൊക്കെ മനസ്സിലാക്കാനും ആവശ്യമായ നിർദ്ദേശങ്ങളും ഉപദേശങ്ങളും നൽകാനും ഇതുമൂലം സാധിക്കുന്നു. പലപ്പോഴും ദൈവവചമാകുന്ന ആയുധമാണ് ഇതിന് എന്നെ സഹായിക്കുക. യേശു നാമത്തിന്റെ ശക്തിയും, ദൈവവചനത്തിന്റെ ശക്തിയും ജാതിമതഭേതമന്യേ അനേകർക്ക് വളരെ അനുഗ്രഹപ്രദമായി ഞാൻ കണ്ടിട്ടുണ്ട്. എപ്പോഴും എവിടെയും എല്ലാവർക്കും സംലഭ്യമായ ദൈവകരുണയിലേക്കു അടുക്കുവാനും, അനന്തമായ അവിടുത്തെ കരുണയിൽ ആശ്രയിക്കുവാനും രോഗികളെയും അവരുടെ ബന്ധുജനങ്ങളെയും ഞാൻ പ്രോത്സാഹിപ്പിക്കാറുണ്ട്. വളരെ അധികം ഫലപ്രദമാണ് ദൈവകരുണയിലുള്ള ആശ്രയവും കരുണയുടെ പ്രാർത്ഥനകളും. **നിന്നോട് ഔദാര്യം കാണിക്കാൻ കർത്താവ് കാത്തിരിക്കുന്നു. നിന്നോട് കാരുണ്യം പ്രദർശിപ്പിക്കാൻ അവിടുന്ന് തന്നെതന്നെ ഉയർത്തുന്നു. (ഏശയ്യാ. 30/18)** എന്ന തിരുവചനം അനേകം ജീവിതങ്ങളിൽ, സവിശേഷമായി ജീവന്റെ അന്ത്യനിമിഷങ്ങളിൽ അന്വർത്ഥമാകുന്നത് ഞാൻ കണ്ടിട്ടുണ്ട്. ഹോസ്പിറ്റൽ ചാപ്പലിൽ ഉച്ചകഴിഞ്ഞ് 3 മണിക്ക് കരുണക്കൊന്തയുടെ സി.ഡി ഇടുമ്പോൾ ആ പ്രാർത്ഥന കേട്ട് അനേകർ നിശബ്ദരായി ഇരുന്ന് പ്രാർത്ഥിക്കുന്നത് ഞാൻ ശ്രദ്ധിച്ചിറ്റുണ്ട്. ആ പ്രാർത്ഥനയും പാട്ടുകളും ഹൃദ്വിസ്ഥമാക്കിയ രോഗികളും കൂട്ടിരിപ്പുകാരും സ്റ്റാഫും സ്റ്റുഡൻസും എല്ലാം പിന്നീട് ആ പ്രാർത്ഥന അവരുടെ സ്വന്തമാക്കിമാറ്റി. അക്രൈസ്തവ സഹോദരങ്ങൾ പോലും ആ പ്രാർത്ഥനയുടെ സി.ഡി അന്വേഷിച്ച് വരികയും അത് കോപ്പിചെയ്തു കൊണ്ടുപോവുകയും ചെയ്തപ്പോൾ **കർത്താവിന്റെ കാരുണ്യം കൊണ്ട് ഭൂമി നിറഞ്ഞിരിക്കുന്നു.(സങ്കീ.33/05)** എന്ന് അവിടുന്നെനിക്ക് കാണിച്ചുതരികയായിരുന്നു.

പരിശുദ്ധ കന്യകമറിയം സകലരുടേയും – മാനവവംശം മുഴുവന്റേയും – അമ്മയാണെന്ന ബോധ്യത്തോടെ പരി. അമ്മയോടു ചേർന്നു നില്ക്കാനും, അമ്മയിലൂടെ ദൈവത്തിലേയ്ക്ക് കൂടുതൽ അടുക്കുവാനും, എന്നെ സമീപിക്കുന്നവർക്ക് ഞാൻ പറഞ്ഞുകൊടുക്കാറുണ്ട്. പരി.അമ്മയെ സ്നേഹിക്കാൻ കഴിയാത്ത, അംഗീകരിക്കാൻ കഴിയാത്ത വളരെ ചുരുക്കം ആളുകളെമാത്രമേ ഞാൻ കണ്ടിട്ടുള്ളൂ. അവർ അകത്തോലിക്കരായ നമ്മുടെ ക്രൈസ്തവസഹോ

ദരങ്ങൾ തന്നെയാണ് എന്നുള്ളത് എന്നെ ഏറെ വേദനിപ്പിക്കുന്നു. ഹൈന്ദവ-മുസ്ലീം സഹോദരങ്ങൾ പ്രകടിപ്പിക്കുന്ന ദൈവമാതൃഭക്തി എന്നെ ആശ്ചര്യപ്പെടുത്തിയിട്ടുണ്ട്. അനേക നാളുകൾ ഇവിടെ ചികിത്സയിലായിരുന്ന സാവിത്രിയമ്മയെ എനിക്ക് ഒരിക്കലും മറക്കുവാൻ കഴിയില്ല. പരിശുദ്ധ അമ്മയുടെ നലം തികഞ്ഞ ഭക്തയായ ഈ ഹൈന്ദവസഹോദരി ഹോസ്പിറ്റലിൽ വന്നാൽ ഉടനെ പരി.അമ്മയുടെ തിരുസ്വരൂപത്തിന്റെ മുമ്പിലേയ്ക്കാണ് ഓടുക. അവിടെ പോയി പ്രാർത്ഥിച്ചതിനുശേഷം മാത്രമേ ഒ.പി.യിൽ കൺസൽട്ടേഷന് വരുകയുള്ളൂ. പാലിയേറ്റീവ് വാർഡിൽ അഡ്മിറ്റ് ആയി കിടന്ന നാളുകളിൽ എഴുന്നേറ്റു നടക്കാൻ പറ്റുന്ന അത്രയും കാലം അതിരാവിലെ എഴുന്നേറ്റ് ദേഹശുദ്ധിവരുത്തി വാർഡിന്റെ പുറത്തുള്ള മാതാവിന്റെ തിരുസ്വരൂപത്തിന്റെ മുമ്പിലേക്ക് ഭർത്താവിന്റെ കൈയുംപിടിച്ച്, ഒരുകൂട് മെഴുകുതിരിയുമായി അവർ പോകും. തിരി കത്തിച്ചുവച്ച് കുറെ സമയം മാതാവിന്റെ മുമ്പിൽ പ്രാർത്ഥിച്ചതിനുശേഷം മാത്രമേ ആ ദിവസം ആരംഭിക്കുകയുള്ളൂ. എഴുന്നേൽക്കുവാൻ പാടില്ലാത്ത വിധം ശയ്യാവലംബിയായപ്പോഴും പരിശുദ്ധ അമ്മയെ മറക്കാൻ അവർക്കായില്ല. അടുത്ത ബഡ്ഢിൽ കിടന്നുറങ്ങുന്ന ഭർത്താവിനെ ഉറക്കെ വിളിച്ചുണർത്തി മെഴുകുതിരിയുമായി അതിരാവിലെതന്നെ പറഞ്ഞുവിടും; മാതാവിന്റെ മുമ്പിൽ കത്തിച്ചുവച്ചു പ്രാർത്ഥിച്ചിട്ടു വരുവാനായി. രണ്ടു പെൺമക്കളുടെ ജനനശേഷം തനിക്കു ലഭിച്ച ഏക മകൻ പരി.അമ്മ നൽകിയതാണെന്ന് സന്തോഷത്തോടെ അവർ എന്നോട് പങ്കുവച്ചിട്ടുണ്ട്. മനുഷ്യത്വത്തിന്റേയും, മാതൃത്വത്തിന്റേയും ഒരുപാട് നന്മകൾ ഈ ദൈവമാതൃഭക്തയിൽ തിളങ്ങി നിന്നത് ഞാൻ ശ്രദ്ധിക്കാനിടയായിട്ടുണ്ട്. ഇതുപോലുള്ള ചില വിശ്വാസസാക്ഷ്യങ്ങളാണ് ജാതിമതഭേതമെന്യേ പരി.അമ്മയെ പരിചയപ്പെടുത്തിക്കൊടുക്കാൻ എനിക്ക് ഉത്തേജനമായത്. അക്രൈസ്തവ സഹോദരങ്ങളുടെ ഭക്തിയും, സ്നേഹവും കാണുമ്പോൾ, ശരിയായി അറിഞ്ഞാൽ നമ്മേക്കാൾ കൂടുതൽ ഈശോയേയും, പരി.അമ്മയേയും ഇവർ സ്നേഹിക്കുമല്ലോ എന്നുപോലും ഞാൻ ചിന്തിച്ചുപോയിട്ടുണ്ട്.

മരണാസന്നരായ കത്തോലിക്കർക്ക് കുമ്പസാരവും, വി.കുർബാനയും, തൈലാഭിഷേകവും നൽകുവാൻ പ്രത്യേകം ശ്രദ്ധിക്കാറുണ്ട്. ഒരു അഭിഷിക്തന്റെ സാന്നിദ്ധ്യവും, കൂദാശകളുടെ സ്വീകരണവുമാണ് മരണത്തോടു മല്ലടിക്കുന്ന ഒരാത്മാവിന് മറ്റേതൊരു സഹായത്തേയുംകാൾ ഏറ്റം ആശ്വാസകരം എന്ന് ഞാൻ കണ്ടറിഞ്ഞിട്ടുണ്ട്. ചിലപ്പോൾ കൂദാകശകളുടെ പ്രത്യേകിച്ച് തൈലാഭിഷേകശുശ്രൂഷയുടെ ആവശ്യകത കുടുംബാംഗങ്ങളെ പറഞ്ഞു മനസ്സിലാക്കുക വളരെ ശ്രമകരമായി അനുഭവപ്പെടാറുമുണ്ട്.

പലരോഗികളും നന്നായി ഒരുങ്ങി, അനുതപിച്ച് കുമ്പസാരിക്കുകയും, വി.കുർബാന സ്വീകരിക്കുകയും, തൈലാഭിഷേകം നടത്തി വൈദീകൻ പ്രാർത്ഥിക്കുകയും ചെയ്തപ്പോൾ അത്ഭുതകരമായി സൗഖ്യപ്പെട്ട സംഭവങ്ങളുമുണ്ട്. രണ്ടു വർഷങ്ങൾക്കു മുമ്പ് കൊട്ടാരക്കരയിൽ നിന്നും ആംബുലൻസിൽ കൊണ്ടുവന്ന മരണാസന്നയായ അന്നമ്മ അമ്മയെ ഞാനോർക്കുന്നു. ക്യാൻസർ രോഗിയായ ഈ അമ്മയെ ചികിത്സയ്ക്കായി പല ഹോസ്പിറ്റലുകളിലും കൊണ്ടുപോയതാണ്. എല്ലാവരും പറഞ്ഞത്, രോഗാവസ്ഥ വളരെ ഗുരുതരമാണ്, ഇനി കൂടുതലൊന്നും ചെയ്യാനില്ല എന്നായിരുന്നു. ഇവിടുത്തെ പാലിയേറ്റീവ് കെയറിനെക്കുറിച്ച് കേട്ട അവർ രോഗിയുടെ അവസ്ഥയെല്ലാം അറിയിച്ചതിനുശേഷമാണ് രോഗിയെ ഇങ്ങോട്ട് കൊണ്ടുവന്നത്. ആ കുടുംബാംഗങ്ങളുടെ ഉദ്ദേശ്യം അമ്മയുടെ ബുദ്ധിമുട്ടുകൾക്ക് ആശ്വാസം ലഭിക്കണം, അതിലുപരി അമ്മയെ മരണത്തിനുമുമ്പ് നന്നായി ആത്മീയമായി ഒരുക്കണം എന്നതായിരുന്നു. തീർത്തും അവശയായി കട്ടിലിൽ തനിയെ ഒന്നു തിരിയാൻപോലും കഴിയാതെ കിടന്നിരുന്ന അമ്മയുടെ ചെവിയിൽ വചനവും, പ്രാർത്ഥനകളും ചൊല്ലിക്കൊടുത്തു. ബഹു.ചാപ്ലയിനച്ചൻ തൈലാഭിഷേകം നടത്തി പാപമോചനം നൽകി പ്രാർത്ഥിച്ചു. രോഗിക്ക് എല്ലാദിവസവും വി.കുർബാന നൽകാൻ തുടങ്ങുകയും ചെയ്തു. ഒരു മാസത്തെ സാന്ത്വനപരിചരണങ്ങൾ കൊണ്ടും, ആത്മീയ സഹായം കൊണ്ടും അമ്മ എഴുന്നേറ്റ് നടന്നു തുടങ്ങുകയും കുറച്ചുനാളുകൾക്കുശേഷം ഡിസ്ചാർജ്ജ് ആയി വീട്ടിൽ പോവുകയും ചെയ്തു. ഇപ്പോൾ സ്വഭവനത്തിൽ സ്വന്തം കാര്യങ്ങൾ വലിയ ബുദ്ധിമുട്ടില്ലാതെ ചെയ്യുന്ന അന്നമ്മ അമ്മ ഇടയ്ക്ക് ഒ.പി.യിൽ വരുമ്പോഴൊക്കെ കണ്ണുനിറഞ്ഞ് എന്റെ കരങ്ങൾ ചുംബിച്ച് നന്ദി പറയുമ്പോൾ ഞാനത് സൗഖ്യദായകനായ എന്റെ സ്വന്തം ഈശോയ്ക്കുള്ള പ്രതിനന്ദിയായി അവിടുത്തേയ്ക്ക് സമർപ്പിക്കുന്നു.

ഈശോ എന്നെ സുഖപ്പെടുത്തി, ഈശോ എന്നെ നടത്തി എന്ന് ഏറ്റുപറഞ്ഞ് പരസഹായം കൂടാതെ എന്റെ കൺസൽട്ടേഷൻ റൂമിലേയ്ക്ക് നടന്നുവന്ന് എന്നെ അത്ഭുതപ്പെടുത്തിയ രണ്ടുപേരെ ഞാനിപ്പോൾ ഓർക്കുന്നു. നട്ടെല്ലിനു ക്യാൻസർ ബാധിച്ചതിനെത്തുടർന്ന് കിടക്കയിൽ തളർന്ന് കിടന്നവരായിരുന്നു അവർ.



# യേശു തൊടുന്ന നിമിഷങ്ങൾ

**സി. ഡോ. ഗ്ലോറിയ ഡി. എം**
സെന്റ് ജോസഫ്സ് ഹോസ്പിറ്റൽ
പനച്ചമൂട്

രണ്ടു പതിറ്റാണ്ടുകൾക്കപ്പുറത്തേക്ക് ഓർമ്മയുടെ റിവേഴ്സ് ഗിയർ ഇട്ടപ്പോൾ മനസ്സിൽ തെളിഞ്ഞുവന്ന ഒളിമങ്ങാത്ത ചില ചിത്രങ്ങളുണ്ട്. വ്രതവാഗ്ദാനങ്ങൾക്ക് ശേഷം ഏതാനും മാസങ്ങൾക്കുള്ളിൽ ബോധ്യങ്ങൾക്ക് അത്രമാത്രം ആഴമില്ലായിരുന്ന ആ കാലത്ത്, ഒരു ദിവസം, അന്നത്തെ പ്രൊവിൻഷ്യൽ സുപ്പീരിയർ ആയിരുന്ന മദർ വിജയ പറഞ്ഞു: സിസ്റ്റർ ഈ ഫോം ഒന്നു പൂരിപ്പിക്കണം, സിസ്റ്ററിനെ മെഡിസിനു വിടണം എന്നാണ് ഞങ്ങളുടെ താത്പര്യംഅധികാരികളുടെ തീരുമാനം ദൈവഹിതത്തിന്റെ ദൃശ്യാവിഷ്കരണം മാത്രമാണ് എന്നത് സന്യാസ അനുസരണത്തിന്റെ ലഘുവും സന്തോഷപ്രദവുമായ നുകമാണ് എന്ന തിരിച്ചറിവ് പിന്നീടാണ് ഉണ്ടായതെങ്കിലും അപ്പോൾ അതിന് സമ്മതം മൂളി.

നീണ്ട നാളുകൾ എൻട്രൻസ് കോച്ചിംഗ് എന്ന ബാലികേറാമലയുമായി മല്ലിടുന്ന ഒരുപറ്റം ഇംഗ്ലീഷ് സ്പീക്കിംഗ് സ്റ്റുഡൻസിനൊപ്പം എല്ലാ ആഴ്ചയിലും മോക്ക് ടെസ്റ്റും 5 മിനിട്ട് ലഭിക്കുന്ന ഇടവേളകളിൽപ്പോലുള്ള കടിച്ചാൽ പൊട്ടാത്ത കാര്യങ്ങളുടെ വാശിയേറിയ ചർച്ചകളുമൊക്കെയായി അവസാനത്തെ ഒരു മാസം ക്രാഷ് കോഴ്സ് എന്ന പേരിൽ സഹപാഠികളോടൊപ്പം ചേർന്നപ്പോൾ എല്ലാം ഒരു തമാശപോലെ തോന്നിയിരുന്നു. കാരണം മദർ ഒരു കാര്യം കൂടി പറഞ്ഞിരുന്നു, ഈ വർഷം വെറുതെ എഴുതി നോക്ക് അടുത്ത വർഷം നമ്മുക്ക് പഠിച്ചെഴുതാം, അധികാരികളുടെ അധരങ്ങളിൽ നിന്ന് ദൈവസ്വരം ലഭിക്കുന്നത് ശീലമായതുകൊണ്ട് എനിക്ക് എൻട്രൻസ് കിട്ടുമോ എന്നൊരു ആശങ്ക ഈ ചർച്ചകളുടെയും പരീക്ഷകളുടെയും ഒന്നും നടുവിൽ ലേശവും ഉണ്ടായിരുന്നില്ല.

എൽ. കെ.ജി ക്ലാസിനു മുൻപു മുതൽ ഡോക്ടർ ആകണമെന്ന തീവ്രമായ ആഗ്രഹവും മാത്സര്യബുദ്ധിയും വിപുലമായ അറിവും നിറച്ച് വളർത്തപ്പെട്ട ഇന്റർനാഷണൽ സ്റ്റാൻഡേർഡ് സ്റ്റുഡന്റ്സിനൊപ്പം മലയാളം മീഡിയം പഠിച്ച് എസ്.എസ്. എൽ. സിയും, പി.ഡി.സിയും കേവലം ഫസ്റ്റ് ക്ലാസിൽ പാസായി എന്ന ഏക യോഗ്യതയോടെ മെഡിക്കൽ കോളേജിൽ ആദ്യചുവടു വച്ചപ്പോഴും ഇന്നത്തെ തലമുറ അനുഭവിക്കുന്ന സോ കോൾഡ് ടെൻഷൻ എനിക്ക് അനുഭവപ്പെട്ടിരുന്നില്ല, കാരണം മുന്നിലുള്ള പ്രതിബന്ധങ്ങൾ എത്ര വലുതായാലും എന്നെ സംബന്ധിച്ച ദൈവഹിതം ഇതാണ് എന്നത് വിശുദ്ധമായ അനുസരണത്തെ പ്രതി ഞാനറിയാതെ എന്നിൽ രൂഢമൂലമായിരുന്നു.

എം.ബി.ബി.എസ് ഡിഗ്രീ കിട്ടിയാൽ ഏതാണ്ട് എല്ലാമായി എന്നൊക്കെ തോന്നിക്കുന്ന 20 കളുടെ രണ്ടാം പകുതിയിൽ അനൽപമായ ആശങ്കകളോടെയാണ് മാർത്താണ്ഡത്തേക്ക് തിരിച്ചുവന്നതും പനച്ചമൂട് മിഷൻ ഹോസ്പിറ്റലിൽ റസിഡന്റ് ഡോക്ടർ ആയി നിയമിക്കപ്പെട്ടതും.

ഇളം ചിറകുകൾ മുളച്ചുവരുന്ന കുഞ്ഞിക്കഴുകൻ അമ്മയെന്നെ ഉപേക്ഷിച്ചു പോയി എന്ന് വായുവിൽകിടന്ന് വാവിട്ടു കരയുമ്പോൾ അപ്രതീക്ഷിതമായി അടിയിൽ വലിയ ചിറകു വിടർത്തി താങ്ങുന്ന അമ്മ കഴുകനെപ്പോലെ എന്റെ ദൈവം എന്നെ താങ്ങിയ അനുഭവങ്ങളുടെ, അത്ഭുതങ്ങളുടെ ഘോഷയാത്രയായിരുന്നു തുടർന്നങ്ങോട്ട് ഇന്നോളമുള്ള എന്റെ യാത്ര.

എന്റെ സമൂഹാഗംങ്ങൾ എനിക്കു നല്കുന്ന പിന്തുണയും എന്റെ രോഗികൾ എന്നിലർപ്പിക്കുന്ന വിശ്വാസവുമാണ് ഈ പ്രത്യേക വിളിയിൽ ആത്മവിശ്വാസത്തിൽ എന്നെ വളർത്തുന്നതും ആഴപ്പെടുത്തുന്നതും.

ഒരു ഡോക്ടർ എന്ന നിലയിൽ പ്രൊഫഷണൽ കോംപിറ്റെൻസും ഒരു സമർപ്പിത എന്ന നിലയിൽ ഈശോയുടെ മാത്രം സ്വന്തമായിരിക്കേണ്ടതിനു കൊടുക്കേണ്ട വിലയും ഒരു സന്യാസ സമൂഹത്തിലെ അംഗമെന്ന നിലയിൽ പാലിക്കപ്പെടേണ്ട കൂട്ട ക്രമങ്ങളുടെയും അച്ചടക്ക നിയമങ്ങളും എല്ലാം ഒരുമിച്ചു കൊണ്ടു പോകുക എന്നത് ഒരു വെല്ലുവിളിയായി പലപ്പോഴും മുന്നിൽ വന്നപ്പോൾ, ഈശോയുടെ കരം പിടിച്ച് ഒരു സിസ്റ്റർ ഡോക്ടർ എന്ന നിലയിൽ അതിന്റെ സമഗ്രതയിൽ നിലനിൽക്കാനുള്ള എന്റെ എളിയ പരിശ്രമം മാത്രമാണ് എന്റെ ജീവിതത്തിലെ സാക്ഷ്യം.

രണ്ടു പതിറ്റാണ്ടുകൾക്കപ്പുറത്തേക്ക് ഓർമ്മയുടെ റിവേഴ്സ് ഗിയർ ഇട്ടപ്പോൾ മനസ്സിൽ തെളിഞ്ഞുവന്ന ഒളിമങ്ങാത്ത ചില ചിത്രങ്ങളുണ്ട്. വ്രതവാഗ്ദാനങ്ങൾക്ക് ശേഷം ഏതാനും മാസങ്ങൾക്കുള്ളിൽ ബോധ്യങ്ങൾക്ക് അത്രമാത്രം ആഴമില്ലായിരുന്ന ആ കാലത്ത്, ഒരു ദിവസം, അന്നത്തെ പ്രൊവിൻഷ്യൽ സുപ്പീരിയർ ആയിരുന്ന മദർ വിജയ പറഞ്ഞു: സിസ്റ്റർ ഈ ഫോം ഒന്നു പൂരിപ്പിക്കണം, സിസ്റ്ററിനെ മെഡിസിനു വിടണം എന്നാണ് ഞങ്ങളുടെ താത്പര്യം. അധികാരികളുടെ തീരുമാനം ദൈവഹിതത്തിന്റെ ദൃശ്യാവിഷ്കരണം മാത്രമാണ് എന്നത് സന്യാസ അനുസരണത്തിന്റെ ലഘുവും സന്തോഷപ്രദവുമായ നുകമാണ് എന്ന തിരിച്ചറിവ് പിന്നീടാണ് ഉണ്ടായതെങ്കിലും അപ്പോൾ അതിന് സമ്മതം മൂളി.

നീണ്ട നാളുകൾ എൻട്രൻസ് കോച്ചിംഗ് എന്ന ബാലികേറാമലയുമായി മല്ലിടുന്ന ഒരുപറ്റം ഇംഗ്ലീഷ് സ്പീക്കിംഗ് സ്റ്റുഡൻസിനൊപ്പം എല്ലാ ആഴ്ചയിലും മോക്ക് ടെസ്റ്റും 5 മിനിട്ട് ലഭിക്കുന്ന ഇടവേളകളിൽപ്പോലുള്ള കടിച്ചാൽ പൊട്ടാത്ത കാര്യങ്ങളുടെ വാശിയേറിയ ചർച്ചകളുമൊക്കെയായി അവസാനത്തെ ഒരു മാസം ക്രാഷ് കോഴ്സ് എന്ന പേരിൽ സഹപാഠികളോടൊപ്പം ചേർന്നപ്പോൾ എല്ലാം ഒരു തമാശപോലെ തോന്നിയിരുന്നു. കാരണം മദർ ഒരു കാര്യം കൂടി പറഞ്ഞിരുന്നു, ഈ വർഷം വെറുതെ എഴുതി നോക്ക് അടുത്ത വർഷം നമ്മുക്ക് പഠിച്ചെഴുതാം, അധികാരികളുടെ അധരങ്ങളിൽ നിന്ന് ദൈവസ്വരം ലഭിക്കുന്നത് ശീലമായതുകൊണ്ട് എനിക്ക് എൻട്രൻസ് കിട്ടുമോ എന്നൊരു ആശങ്ക ഈ ചർച്ചകളുടെയും പരീക്ഷകളുടെയും ഒന്നും നടുവിൽ ലേശവും ഉണ്ടായിരുന്നില്ല.

എൽ. കെ.ജി ക്ലാസിനു മുൻപു മുതൽ ഡോക്ടർ ആകണമെന്ന തീവ്രമായ ആഗ്രഹവും മാത്സര്യബുദ്ധിയും വിപുലമായ അറിവും കുത്തിനിറച്ച് വളർത്തപ്പെട്ട ഇന്റർനാഷണൽ സ്റ്റാൻഡേർഡ് സ്റ്റുഡന്റ്സിനൊപ്പം മലയാളം മീഡിയം പഠിച്ച് എസ്.എസ്. എൽ.സിയും, പി.ഡി.സിയും കേവലം ഫസ്റ്റ് ക്ലാസിൽ പാസായി എന്ന ഏക യോഗ്യതയോടെ മെഡിക്കൽ കോളേജിൽ ആദ്യചുവടു വച്ചപ്പോഴും ഇന്നത്തെ തലമുറ അനുഭവിക്കുന്ന സോ

കോൾഡ് ടെൻഷൻ എനിക്ക് അനുഭവപ്പെട്ടിരുന്നില്ല, കാരണം മുന്നിലുള്ള പ്രതിബന്ധങ്ങൾ എത്ര വലുതായാലും എന്നെ സംബന്ധിച്ച ദൈവഹിതം ഇതാണ് എന്നത് വിശുദ്ധമായ അനുസരണത്തെ പ്രതി ഞാനറിയാതെ എന്നിൽ രൂഢമൂലമായിരുന്നു.

എം.ബി.ബി.എസ് ഡിഗ്രീ കിട്ടിയാൽ ഏതാണ്ട് എല്ലാമായി എന്നൊക്കെ തോന്നിക്കുന്ന 20 കളുടെ രണ്ടാം പകുതിയിൽ അനൽപമായ ആശകളോടെയാണ് മാർത്താണ്ഡത്തേക്ക് തിരിച്ചുവന്നതും പനച്ചമൂട് മിഷൻ ഹോസ്പിറ്റലിൽ റസിഡന്റ് ഡോക്ടർ ആയി നിയമിക്കപ്പെട്ടതും.

ഇളം ചിറകുകൾ മുളച്ചുവരുന്ന കുഞ്ഞിക്കഴുകൻ അമ്മയെന്നെ ഉപേക്ഷിച്ചു പോയി എന്ന് വായുവിൽകിടന്ന് വാവിട്ടു കരയുമ്പോൾ അപ്രതീക്ഷിതമായി അടിയിൽ വലിയ ചിറകു വിടർത്തി താങ്ങുന്ന അമ്മ കഴുകനെപ്പോലെ എന്റെ ദൈവം എന്നെ താങ്ങിയ അനുഭവങ്ങളുടെ, അത്ഭുതങ്ങളുടെ ഘോഷയാത്രയായിരുന്നു തുടർന്നങ്ങോട്ട് ഇന്നോളമുള്ള എന്റെ യാത്ര.

എന്റെ സമൂഹാംഗങ്ങൾ എനിക്കു നല്കുന്ന പിന്തുണയും എന്റെ രോഗികൾ എന്നിലർപ്പിക്കുന്ന വിശ്വാസവുമാണ് ഈ പ്രത്യേക വിളിയിൽ ആത്മവിശ്വാസത്തിൽ എന്നെ വളർത്തുന്നതും ആഴപ്പെടുത്തുന്നതും.

ഒരു ഡോക്ടർ എന്ന നിലയിൽ പ്രൊഫഷണൽ കോംപിറ്റെൻസും ഒരു സമർപ്പിത എന്ന നിലയിൽ ഈശോയുടെ മാത്രം സ്വന്തമായിരിക്കേണ്ടതിനു കൊടുക്കേണ്ട വിലയും ഒരു സന്യാസ സമൂഹത്തിലെ അംഗമെന്ന നിലയിൽ പാലിക്കപ്പെടേണ്ട കൂട്ട ക്രമങ്ങളുടെയും അച്ചടക്ക നിയമങ്ങളും എല്ലാം ഒരുമിച്ചു കൊണ്ടുപോകുക എന്നത് ഒരു വെല്ലുവിളിയായി പലപ്പോഴും മുന്നിൽ വന്നപ്പോൾ, ഈശോയുടെ കരം പിടിച്ച് ഒരു സിസ്റ്റർ ഡോക്ടർ എന്ന നിലയിൽ അതിന്റെ സമഗ്രതയിൽ നിലനിൽക്കാനുള്ള എന്റെ എളിയ പരിശ്രമം മാത്രമാണ് എന്റെ ജീവിതത്തിലെ സാക്ഷ്യം.എല്ലാ ദിവസവും വി. കുർബാന സ്വീകരണത്തിന് ശേഷം ഞാൻ അവിടുത്തോട് പറയുന്ന ചില ആവശ്യങ്ങൾ ഉണ്ട്, അതിൽ ഒന്ന് ഈശോയെ ഇന്ന് എന്റെ കണ്ണുകളിലൂടെ നീ നോക്കണം എന്റെ കാതുകളിലൂടെ നീ കേൾക്കണം എന്റെ കൈകളിലൂടെ നീ സ്പർശിക്കണം, എന്റെ അധരങ്ങളിലൂടെ നീ സംസാരിക്കണം എന്റെ വിദൂരമായ ഓർമ്മയിലോ, ചിന്തയിലോ, ബുദ്ധിയിലോ, വരാൻ സാധ്യതയില്ലാത്ത് കാര്യങ്ങൾ നിമിഷനേരത്തിനുള്ളി നടത്തപ്പെടുന്നു. എന്നത് ഞാനല്ല ക്രിസ്തു എന്നിൽ ജീവിക്കുന്നു എന്നത് എനിക്കെന്നപോലെ എന്നെ സമീപിക്കുന്നവർക്കും അനുഭവവേദ്യമാകുന്നു എന്നതാണ് അനുദിന ജീവിതത്തിലെ എന്റെ കുർബാന അനുഭവം.

അക്രൈസ്തവർക്ക് ഏകരക്ഷകനായ ഈശോയെ പരിചയപ്പെടുത്തിയും അകത്തോലിക്കർക്ക് എന്റെ അമ്മയും മാർഗ്ഗ ദർശിയുമായ പരിശുദ്ധ കന്യകയെ പരിചയപ്പെടുത്തിയും കത്തോലിക്കർക്ക് വി. കൂദാശകളിൽ പ്രത്യേകിച്ച് വിശുദ്ധ കുർബാനയിലും വി. കുമ്പസാരത്തിലുള്ള ദൈവത്തെ പരിചയപ്പെടുത്തുവാനുള്ള അവസരങ്ങൾ കണ്ടെത്തി പ്രയോജനപ്പെടുത്തിയാണ് എന്റെ മിഷനറി ദൗത്യം ഞാൻ നിർവഹിക്കുന്നത്.

വി. മത്തായയി: 19/29 – ൽ ഈശോ പറയുന്നു എന്റെ നാമത്തെ പ്രതി ഭവനത്തെയോ സഹോദരൻമാരെയോ സഹോദരികളെയോ മക്കളെയോ വയലുകളെയോ പരിത്യജിക്കുന്ന ഏതൊരുവനും നൂറിരട്ടി ലഭിക്കും – സഹപ്രവർത്തകർ ആറക്കസംഖ്യകൾ പ്രതിഫലമായി വാങ്ങുമ്പോൾ, ഇതാണ് എന്റെ പ്രതിഫലം.

ഉച്ചിമുതൽ ഉള്ളംകാൽ വരെ മാറി മാറി വരുന്ന വേദന (കൈകാൽ കുടൈയ്ചൽ എന്ന് ഞങ്ങളുടെ ഭാഷയിൽ) കളുമായി ഓ. പി. ഡി യിൽ വരുന്ന ഞങ്ങളുടെ വൃദ്ധജനങ്ങളുടെ യഥാർത്ഥ വേദന പല തവണ പ്രസവിച്ചിട്ടും അമ്മേ എന്ന സ്നേഹപൂർവ്വമുള്ള ഒരു വിളി കേൾക്കാനുള്ള കൊതിയും ഒരായുസ്സ് മുഴുവൻ നേടിച്ച് വളർത്തിവിട്ട മക്കളിൽ നിന്ന് ഏൽക്കേണ്ടിവരുന്ന തീക്താനുഭവങ്ങളുടെ വിങ്ങലുകളുമാണ് എന്ന് തിരിച്ചറിയണം രാവിലെ ഞാൻ അവനായി കൊടുത്ത എന്റെ കാതുകളും ഹൃദയവും സമയവും അവർക്കായി നാഥൻ എടുത്തുപയോഗിക്കുന്നത് അനുഭവിക്കാനും, ദീർഘദൂരം ചുമടുതാങ്ങി വന്നവരുടെ ഭാരം അല്പനേരം ഇറക്കി വയ്ക്കാൻ പറ്റിയതിന്റെ ലാഘവത്വം അവരുടെ മുഖത്ത് ദർശിക്കാനാകുന്നതും അവസാനം കണ്ണീരിനും വേദനകൾക്കുമപ്പുറം അവൻ എനിക്കു നല്കുന്ന പുഞ്ചിരിയും നല്ല വാക്കുകളും ആശ്വാസത്തിന്റെ നെടുവീർപ്പും അവന്റെ നാമത്തെപ്രതി ഞാൻ ത്യജിച്ച കുടുംബ ബന്ധങ്ങലുടെ ഊഷ്മളതകൾക്കപ്പുറം അവരുടെയൊക്കെ കുടുംബാംഗവും മക്കളും വേണ്ടപ്പെട്ട ആരൊക്കെയോ ആകുന്നതിന്റെ ചാരിതാർത്ഥ്യവുമാണ് അനുദിനം എനിക്കു കിട്ടുന്ന പ്രതിഫലം.

ഒരു സ്ത്രീയുടെ ജന്മ സാഫല്യവും സ്ത്രീത്വത്തിന്റെ പൂർണതയും മാതൃത്വത്തിലാണ്. രണ്ടോ,മൂന്നോ പ്രസവിച്ച് അമ്മമാരായ എന്റെ സമപ്രായക്കാർക്കൊപ്പം നിൽക്കുമ്പോൾനവജാത ശിശു മുതൽ കൗമാര പ്രായക്കാർവരെ ദിവസവും നൂറോളം കുഞ്ഞുങ്ങൾ എന്റെ അടുത്തുവരുന്നതും പനിക്കൊരു പാരസെറ്റാമോൾ അല്ലെങ്കിൽ ഒരു പ്രതിരോധകുത്തിവെയ്പ് എന്നതിനുമപ്പുറം അവരുടെ നിഷ്കളങ്ക പുഞ്ചിരിയും, സ്നേഹപ്രകടനങ്ങളും, കുഞ്ഞു വിശേഷങ്ങളും എല്ലാറ്റിലുമുപരി രോഗം ഭേദമാകുമ്പോൾ നോവിച്ചതെല്ലാം മറന്ന് കെട്ടിപ്പിടിച്ച് ഉമ്മനല്കി റ്റാറ്റാ പറയുന്നതുമൊക്കെ കുഞ്ഞുങ്ങളോടിടപെടാൻ പോരുന്ന ചെറുപ്പമുള്ള ഒരു മനസ്സും ഭാഷയും നിരന്തരം കാത്തു സൂക്ഷിക്കാൻ എന്നെ പ്രാപ്തയാക്കുന്നു എന്നതാണ് അവൻ വാഗ്ദാനം ചെയ്ത നൂറിരട്ടി പ്രതിഫലത്തിലെ ഞാനേറ്റുവാങ്ങുന്ന മാതൃത്വം.

തീരാരോഗങ്ങളാൽ നൊമ്പരപ്പെട്ട് പല ആശുപത്രികൾ കയറിയിറങ്ങി ഒരു ഉത്തരവും കിട്ടാതെ അവസാനം ഇവിടെക്കൂടി ഒന്നു കയറിനോക്കാം എന്ന മനോഭവത്തോടെ എന്റെ അടുത്തുവരുന്ന പല മനുഷ്യരെയും അവരുടെ യഥാർത്ഥമായ പ്രശ്നം ഒരൽപസമയം കൂടുതൽ എടുത്ത് കേൾക്കുവാനും ആ തകർച്ചകളിലേക്ക് എല്ലാറ്റിനും ഉത്തരമായ ഈശോയെ ക്ഷണിക്കുവാനും, അക്ഷരാർത്ഥത്തിൽ അന്ധകാരത്തിലും, മരണത്തിന്റെ നിഴലിലും മേഖലയിലും വസിച്ചിരുന്ന അവർക്ക് നിത്യപ്രകാശത്തിലേക്ക് ഉള്ളവഴി പറഞ്ഞുകൊടുക്കാനാകുന്നതും, പ്രത്യാശയുടെ വെളിച്ചം അവരുടെ മുഖത്തും ജീവിതത്തിലും , കുടുംബങ്ങളിലും പ്രതിഫലിക്കുന്നതിന് സാക്ഷിയാകുവാൻ ഇടവരുന്നതും ലോകത്തിലേക്കു വന്ന യഥാർത്ഥ വെളിച്ചമായവനിലുള്ള എന്റെ വിശ്വാസവും ആഴപ്പെടുത്തുന്ന അമൂല്യനിമിഷങ്ങളാണ്.

പലപ്പോഴും മരുന്നിന്റെ കുറിപ്പിനൊപ്പവും, ചിലപ്പോൾ മരുന്നില്ലാതെയും, അവർക്കു ജീവിത ബന്ധിയായ ഒരു തിരുവചനമോ, ചെറിയ പ്രാർത്ഥനയോ, പ്രിസ്ക്രിപ്ഷൻ പേപ്പറിൽ എഴുതിക്കൊടുത്ത് മൂന്നുനേരവും ഇത്ര പ്രാവശ്യം എന്നൊക്കെ പറഞ്ഞുവിടുമ്പോൾ ഏതാനും ദിവസങ്ങൾക്കുള്ളിൽ അതിന്റെ വിളവുകാണാനും, കേൾക്കാനും, അനുഭവിക്കാനുമൊക്കെ ഇടയാകുന്നത് ഞാനെന്നോ ത്യജിച്ച വയലുകൾക്കും സമ്പത്തിനെക്കാളുമൊക്കെ എത്രയോ മടങ്ങ് വലുതാണ്!!!

പ്രയപ്പെട്ടവരുടെ ആകസ്മികമായ വേർപാടിൽ മാസങ്ങളും വർഷങ്ങളും തീരാദു:ഖത്തിലും കടുത്ത നിരാശയിലും മുങ്ങി രോഗികളായവരും...ഭ്രൂണഹത്യ എന്ന കൊടിയ തിന്മ, പാപമാണെന്നറിയാതെ പിൽസ് ചോദിച്ച് വരുന്നവരും...

ആധുനിക ലോകത്തിൽ പിശാചിന്റെ അതി ശീഘ്ര ഉപകരണങ്ങളായ ലഹരിവസ്തുക്കൾക്കും മീഡിയായ്ക്കും അടിമകളായവരുടെ വീട്ടകങ്ങളിൽ പുറത്തു പറയാൻ പറ്റാത്ത നൊമ്പരങ്ങൾ കടിച്ചമർത്തി ജീവിതം തള്ളി നീക്കുന്ന ശബ്ദരഹിതരായ പെൺകുട്ടികളുമൊക്കെ ഓരോ ദിവസവും എന്റെ ഓ.പി.ഡി യിൽ വരുന്നത് ആകസ്മികമല്ല എന്നതും അദ്ധ്വാനിക്കുന്നവരും ഭാരം വഹിക്കുന്നവരുമായ എല്ലാവരെയും സ്നേഹത്തോടെ അടുത്തേക്കു ക്ഷണിക്കുകയും ആശ്വസിപ്പിക്കാൻ കൊതിക്കുകയും ചെയ്യുന്ന എന്റെ നാഥന്റെ കരങ്ങളാകുവാൻ അവന്റെ രണ്ടാം വരവിനായി ആത്മാക്കളെ ഒരുക്കുവാൻ അവനെന്നെ വിശ്വസിച്ചേല്പിച്ച താലന്തുകളെ വർദ്ധിപ്പിക്കാം അന്ത്യശ്വാസം വരെയും.!



# മനസ്സുകളെ ചികിൽസിക്കുവാൻ ഭാഗ്യം

സി. ഡോ. ബെറ്റി. ഒ. എസ്. ബി
ദേവമാതാ ഹോസ്പിറ്റൽ, ഭോപ്പാൽ

അനുസരണ വ്രത പൂർത്തീകരണത്തിന്റെ ഭാഗമായി അധികാരികൾക്ക് മൗന സമ്മതം നല്കി ആതുര സേവന രംഗത്തേക്ക് യാദൃശ്ചികമായി കടന്നു വന്നപ്പോൾ മനസ്സിൽ പ്രത്യേക ലക്ഷ്യങ്ങളോ ചിന്തകളോ ഉണ്ടായിരുന്നില്ല. കണ്ണീരും, നെടുവീർപ്പുകളും, പരാതികളും കൂട്ടിക്കുഴച്ച പഠനകാലം എങ്ങനെയോ കഴിച്ചുകൂട്ടി കർമ്മമേഖലയിലേക്ക് തിരിച്ചുവന്നപ്പോൾ ഒച്ചപ്പാടുകളുടെ ഈ ലോകത്ത് ഒറ്റപ്പെട്ടുപോയ നിസ്സഹായരായ ചില മനുഷ്യരെ പരിചയപ്പെട്ടു. ഭരമേൽപ്പിക്കപ്പെട്ട ഭാരിച്ച ഉത്തരവാദിത്വത്തിന്റെ വിശ്വസ്തതാ പൂർവ്വകമായ നിർവ ഹണത്തിൽ കലമ്പാനും കലഹിക്കാനും മതിയായ കാരണങ്ങൾ ഏറെയുണ്ടായിട്ടും, വ്രതത്രയങ്ങളിലെ മാഹാത്മ്യത്തിലടങ്ങിയ ദൈവവിളി എന്ന അമൂല്യനിധിയെ ഈ മൺപാത്രത്തിൽ സൂക്ഷിച്ച് വയ്ക്കാൻ കുറവുകൾ മറന്ന് എന്നെ വിളിച്ച വിളിക്കുള്ളിൽ വിളിതന്നനുഗ്രഹിച്ച നല്ല തമ്പുരാനുവേണ്ടി ഞാൻ വ്യത്യസ്തയാകണം എന്ന് ഒരു അവബോധം, ആന്തരികവും ബാഹ്യവുമായ നിശബ്ദതയെ പ്രണയിച്ച ധ്യാനാത്മകമ നിമിഷങ്ങളിൽ മനസ്സിലേക്ക് അരിച്ചിറങ്ങി വന്നു.

വലിയ പേപ്പറിൽ കുറിച്ചു കൊടുക്കുന്ന മരുന്നകൾക്കും രക്ത,മല,മൂത്ര പരിശോധനകൾക്കും അപ്പുറം, വേദനിക്കുന്ന ശരീരത്തിൽ പൊള്ളലേറ്റുപിടയുന്ന മനസ്സുകളെ കണ്ടെത്തുമ്പോഴാണ് രോഗനിർണയം ഫലപ്രദമാകുന്നത്. എന്ന് ഞാൻ തിരിച്ചറിഞ്ഞു. ആ തിരിച്ചറിവ് തിരക്കിട്ട പരിശോധനയും രോഗനിർണയവും നടത്തി നിമിഷങ്ങൾക്കുള്ളിൽ രോഗികളെ പറഞ്ഞറിയിക്കുന്നഎന്റെയും എന്റെ സഹപ്രവർത്തകരുടെയും സാധാരണ ശൈലിയിൽ നിന്നും വ്യത്യസ്ത ആകാനുള്ള ഒരു ഉൾപ്രേരണ എനിക്കു നല്കി.

കേൾക്കാൻ തയ്യാറായ കാതുകളും, ഉൾക്കൊള്ളാനും, സഹതപിക്കാനും, സ്നേഹിക്കാനും, തയ്യാറായ ഹൃദയവും, കൂടെ ഞാനുണ്ട് എന്ന ഉറപ്പു നല്കി എന്റെ പരിശോധനാമുറിയിൽ ഞാനിരുന്നപ്പോൾ പലപ്പോഴും മരുന്നും ടെസ്റ്റുകളും എഴുതിയ ഒരു കുറിപ്പടി ഇല്ലാതെ തന്നെ പലരും സുഖം പ്രാപിച്ചു. ശാരീരിക അസ്വസ്ഥതകൾപ്പുറം ഞാൻ കണ്ടു കടലോളം കണ്ണീർ കുടിച്ചവരെ, അപരിഹാര്യമായ വിധം കുടുംബത്തിൽ നിന്നും, സമൂഹത്തിൽ നിന്നും പുറം തള്ളപ്പെട്ടവരെ, അടിച്ചമർത്തപ്പെട്ടവരെ, അവഹേളിക്കപ്പെട്ടവരെ, അനാഥത്വവും അശാന്തിയും പേറി കരളിൽ കഥനവുമായി കല്ലറകളിലേക്ക് നോക്കിയിരിക്കുന്നവരെ എല്ലാവിധ ജീവിത സൗകര്യങ്ങൾക്കിടയിലും ഏകാന്തതയുടെ തടവറയിൽ പിടയുന്നവരെ, അപഹർഷതാ ബോധത്തിന്റെ ചങ്ങലയിൽ ബന്ധിക്കപ്പെട്ടവരേ എന്റെ ഓരോ രോഗികളും എനിക്ക് ഓരോ പാഠപുസ്തകമായി മാറി. ഇവരുടെ പ്രശ്നങ്ങൾക്ക് ഞാൻ പരിഹാരം നിർദ്ദേശിച്ചപ്പോൾ എന്റെ പല പ്രശനങ്ങളും ഞാനറിയാതെ പരിഹരിക്കപ്പെട്ടു. താൻ തൊട്ടവരെ മാത്രമല്ല തന്നെ തൊട്ടവരെയും സൗഖ്യമാക്കിയ കാരുണ്യവാനായ ആ വലിയ ഭിഷഗ്വരൻ എന്നിലൂടെയും പ്രവർത്തിക്കുന്നു എന്നതാണ്. ഞാൻ സ്വന്തമാക്കിയ എന്റെ നേട്ടങ്ങളെക്കളും, മാർക്കു ഷീറ്റിലെ മാർക്കുകളെക്കാളും, ഡിഗ്രി സർട്ടിഫിക്കേറ്റ്സിനെക്കാളും, പേരിനു ശേഷമുള്ള ഇംഗ്ലീഷ് അക്ഷരത്തെക്കളും വലുപ്പം എന്ന് ഞാൻ തിരിച്ചറിഞ്ഞു.

മധ്യപ്രദേശിൽ വിരളമായി മാത്രം വാഹനങ്ങൾ ഓടുന്ന മൺപാതയിലൂടെ 20 വർഷത്തിലേറെ പഴക്കമുള്ള ആബുലൻസിൽ പരിമിതങ്ങളായ മരുന്നുകളുമായി ഉൾനാടൻ ഗ്രാമങ്ങളിലേക്ക്, ചേരികളിലേക്ക് മെഡിക്കൽ ക്യാമ്പും, ഔട്ട് റീച്ചിംഗ് പ്രോഗ്രാമുകളും ആയി കടന്നു ചെല്ലുമ്പോൾ ചുള്ളികമ്പുകൾ ചേർത്ത് ഉണ്ടാക്കിയ ചുവരുകളും ഇടയ്ക്കിടെ സുഷിരങ്ങൾ വീണ ടാർപ്പോളിൻ വലിച്ചുകെട്ടി. മേൽക്കൂരയും ഉള്ള കൊച്ചു വീടുകളിൽ അതി ശൈത്യത്തിലും, കഠിന ചൂടിലും പുറം ലോകവുമായി ക്രൃമായ സംബർക്കം ഒന്നും ഇല്ലാതെ മേയ്ക്കുന്ന ആടുകൾ മാത്രം കൂട്ടായി ജീവിക്കുന്ന ഒരുപറ്റം ആളുകൾ, പ്രസവാനന്തരം ഉണ്ടായ രക്തസ്രാവത്തെ തുടർന്നും, കാര്യമായ പരിചരണവും ചികിത്സയും കിട്ടാതെ ജന്മം നല്കിയ ചോരകുഞ്ഞിനെ അനാഥമാക്കി ഇളംപ്രായത്തിൽ ഇഹലോകവാസം വെടിഞ്ഞ ഗുലാബ് ബായിയും, കാൽതട്ടിവീണ് തലക്ക് പരിക്കേറ്റ് ചികിത്സലഭിക്കാതെ മരിച്ച ആറുവയസ്സുകാരൻ നേഹലും മനസ്സിലെ മറക്കാനാകാത്ത വേദനകളായി മാറിയ്പ്പോൾ, പോഷകാഹാരകുറവിനാൽ ശോഷിച്ച ശരീരത്തെ കാർന്നു തിന്നുകൊണ്ടിരുന്ന ക്ഷയരോഗം മസ്തിഷ്ക ജ്വരമായി മാറി മരണത്തോട് മല്ലടിച്ചുകൊണ്ടിരുന്ന ദിലീപ് ലാൽ ഐ.സി.യു. വും, ഐ. എസ്. ഓ ലേഷനും ഇല്ലാതെ ജീവിതത്തിലേക്ക് തിരിച്ചു വന്നതും.

ആധുനിക ചികിത്സാരീതിയനുസരിച്ച് മുട്ടിനുതാഴെവച്ച് മുറിച്ചുമാറ്റപ്പെടേണ്ട വിധത്തിൽ പഴുത്തളിഞ്ഞ ദുർഗന്ധം വമിക്കുന്ന വ്രണങ്ങൾ വെറും ആന്റിബയോട്ടികിസും ഡ്രസിംഗും കൊണ്ട് പഴയരൂപം പ്രപിച്ചപ്പോൾ, കൈനീട്ടുന്നവരുടെ കൈകുമ്പിളിൽ അകാരണമായി കരുണവിളമ്പുന്ന നസ്രായന്റെ ഇടപെടൽ ഞാൻ തിരിച്ചറിഞ്ഞപ്പോൾ എന്നെ ശക്തനാക്കുന്നവനിലൂടെ എനിക്ക് എല്ലാം ചെയ്യാം സാധിക്കും എന്ന പൗലോസ് അപ്പോസ്തലന്റെ വാക്കുകൾ അന്വർത്ഥമായിക്കൊണ്ടിരിക്കുന്നു എന്ന ഞാൻ മനസിലാക്കുന്നു.



# കൂടുതൽ പ്രാർത്ഥിക്കുവാൻ പ്രേരണ നൽകിയ രോഗികൾ

സിസ്റ്റർ. ഡോ. അതുല്യ SIC



മിഷൻ പ്രവർത്തനം ആയിരുന്നു എന്റെ താൽപര്യം എങ്കിലും എന്നെപ്പറ്റിയുള്ള ദൈവഹിതം മറ്റൊന്നായിരുന്നു. അവിടുത്തെ സൗഖ്യശുശ്രൂഷയിൽ പങ്കുചേരുക. ഈ ശുശ്രൂഷയിൽ ഞാൻ ഇന്ന് സംതൃപ്തയാണ്.

ഹൗസ് സർജൻസി 2009 ൽ പൂർത്തിയാക്കിയ ശേഷം (IMMC, Manglore) പെരുമ്പുഴ Assissi Atonement, പൂത്തൂർ ബഥനി ഹോസ്പിറ്റൽ എന്നിവടങ്ങളിൽ ശുശ്രൂഷ ചെയ്തു. ഈ കാലയളവിലാണ് ആരോഗ്യം എന്നത് ഒരു ശാരീരിക സുസ്ഥിതി മാത്രമല്ല എന്ന് അനുഭവത്തിൽ കൂടി മനസ്സിലായത്. ഒരു ഡോക്ടർ എന്നതിനെപ്പറ്റി എല്ലാവർക്കും ഒരു സങ്കൽപം ഉണ്ട്. എന്നാൽ ഒരു സിസ്റ്റർ ഡോക്ടർ എന്നതിനെപ്പറ്റി എന്താണ് നമ്മുടെ സങ്കൽപം? ഒരു സിസ്റ്റർ ഡോക്ടർ ആദ്യം ഒരു മനുഷ്യനാണ്, സമർപ്പിതയാണ്, ഡോക്ടറാണ്.

ഒരു ഡോക്ടറിനെ സംബന്ധിച്ച് തന്റെ അടുക്കൽ വരുന്ന രോഗിയുടെ രോഗം നിർണയിച്ച് ചികിത്സിച്ച് സുഖപ്പെടുത്തുക എന്നതാണല്ലോ ഉത്തരവാദിത്വം (Duty). ഒറ്റ വാക്കിൽ പറഞ്ഞാൽ He or She is a Proffessional in that way, ചെയ്യുന്ന ജോലിക്കുള്ള പ്രതിഫലം അവർക്കു കിട്ടും.

Then what about a Sister Doctor? ഒരു സിസ്റ്റർ ഡോക്ടറും ഇതേ ഉത്തരവാദിത്വമാണ് ഡോക്ടർ എന്ന നിലയിൽ ചെയ്യേണ്ടത്. ഈ ഉത്തരവാദിത്വത്തിൽ വ്യത്യാസമില്ല. എന്നാൽ ഒരു സിസ്റ്റർ ഡോക്ടറിനെ സംബന്ധിച്ച് ഇത് ഒരു പ്രഫഷൻ അല്ല. They are participating in the healing ministry of Jesus Christ. എന്റെ അടുത്തു വരുന്നവരെ ശാരീരികമായി ചികിത്സിക്കുക മാത്രം ചെയ്യാതെ അവരെ കേൾക്കാനും സ്നേഹത്തോടും കരുണയോടും സഹാനുഭൂതിയോടും കൂടി അവർക്ക് ശുശ്രൂഷ ചെയ്യുമ്പോഴാണ് സിസ്റ്റർ ഡോക്ടർ ആകുകയുള്ളൂ. ഏറ്റവും വലിയ വൈദ്യനായ ഈശോ ചെയ്തതും ഇതാണ്. ഒരാൾ ഏറ്റവും അധികം സ്നേഹവും, കരുണയും, കരുതലും ആഗ്രഹിക്കുന്നത് ഒരു പക്ഷേ അയാളുടെ രോഗാവസ്ഥയിലായിരിക്കും. കുറച്ചു നാൾ പാലിയേറ്റീവ് കെയർ യൂണീറ്റിൽ ഞാൻ ശുശ്രൂഷ ചെയ്യുകയുണ്ടായി. ശാസ്ത്രം എത്രത്തോളം പുരോഗമിച്ചാലും മനുഷ്യന്റെ നിസഹായതയും, നിസാരതയും അനുഭവിച്ചറിഞ്ഞ സമയം, രോഗികളോട് ഒരിക്കലും വൈകാരികമായ അടുപ്പം ഉണ്ടാകരുത്. ആരോഗ്യകരമായ ഡോക്ടർ രോഗീബന്ധം എങ്ങനെയാണ് എന്നൊക്കെ മെഡിക്കൽ കോളേജിൽ വച്ച് പഠിച്ചിട്ടുണ്ടെങ്കിലും പാലിയേറ്റീവ് കെയർ യൂണീറ്റിൽ ശുശ്രൂഷ ചെയ്തപ്പോൾ ഇതൊക്കെ മറന്നു എന്നതാണ് പരമസത്യം. ഇന്നും ആ മുഖങ്ങളൊക്കെ വേദനയോടുകൂടി മാത്രമെ എനിക്ക് ഓർമ്മിക്കുവാൻ സാധിച്ചിട്ടുള്ളൂ. ഇവരൊക്കെ പ്രാർത്ഥിക്കുവാൻ എന്നെ പ്രേരിപ്പിച്ചവരും, ദൈവത്തിലേക്ക് എന്നെ അടുപ്പിച്ചവരുമാണ്. കാരണം അവർക്കു വേണ്ടി അധരം കൊണ്ടല്ല ഹൃദയം കൊണ്ടു മാത്രമെ പ്രാർത്ഥിക്കാൻ സാധിക്കൂ.

ഇന്ന് തിരിഞ്ഞു നോക്കുമ്പോൾ ദൈവം താങ്ങി നടത്തിയ വഴികളെ നന്ദിപൂർവ്വം ഓർക്കുന്നു. ദാനം കിട്ടിയതല്ലാതെ മറ്റൊന്നുമില്ലാത്ത ഈ ജീവിതത്തിൽ സാധാരണക്കാർക്കിടയിൽ ഈശോയെ നൽകുവാൻ, ഈശോയ്ക്കായി ജീവിക്കുവാൻ ആഗ്രഹിക്കുന്നു പ്രാർത്ഥിക്കുന്നു.



# ദൈവത്തിന്റെ അത്ഭുതകരങ്ങൾ

**സിസ്ററർ ഡോ. സാലി**



ഇന്ത്യയിലെ ഗ്രാമങ്ങളിൽ ലക്ഷക്കണക്കിന് ഗ്രാമീണർക്ക് ചികിത്സ നിക്ഷേധിക്കപ്പെട്ടും ഈ മേഖലയിലെ കടുത്ത ചൂഷണത്തിന് വിധേയരായും ജീവിക്കുമ്പോഴാണ് അവിടങ്ങളിലേക്ക് ശേയുവിന്റെ സൗഖ്യപ്പെടുത്തുന്ന കരങ്ങളുമായി സിസ്റ്റർ ഡോക്ടർമാർ കടന്നു വരുന്നത്. യേശു എന്ന സ്നേഹ മണവാളന്റെ മണവാട്ടികൾക്ക് ആ പ്രദേശങ്ങളിൽ യേശുവിന്റെ ദൃശ്യ സാന്നിദ്ധ്യമായി മാറുവാൻ കഴിഞ്ഞു. ജീവൻ നൽകുവാനും അത് സമൃദ്ധിയായി നൽകുവാനും വന്ന യേശുവിന്റെ കാരുണ്യ കരസ്പർശമാകുവാൻ ജീവിതം സമർപ്പിച്ച് ഈ സഹോദരിമാരിൽ ചിലർ തങ്ങളുടെ വ്യത്യസ്തങ്ങളായ അനുഭവങ്ങൾ പങ്കുവച്ചു. മഹാരാഷ്ട്രയിലെ വാർധായിലെ ഒരു ചെറിയ ഗ്രാമത്തിലെ തന്റെ ചികിത്സാ വഴികളിലെ ഒരു സംഭവമാണ് സിസ്റ്റർ ഡോക്ടർ സാലി എസ്. ജെ. ബി പങ്കുവച്ചത്. പ്രണിത എന്നാണവളുടെ പേര്. ഒരു വയസ്സുള്ള കുട്ടിയുണ്ട്, കഴിഞ്ഞ 15 വർഷമായി കടുത്ത മാനസിക രോഗത്തിന്റെ അടിമയാണ്, മുഴുഭ്രാന്തി, ബി.എ വരെ പഠിച്ചു. മാതാപിതാക്കൾ സർക്കാർ ജോലിചെയ്തിരുന്നവർ റിട്ടയർ ചെയ്തു, അത്യാവശ്യം സാമ്പതതിക ഭദ്രത ഉണ്ടായിരുന്ന കുടുംബം അത്ര മോശമല്ലാത്ത ജീവിത സാഹചര്യം ഉള്ള ഒരുകുടുംബത്തിലേക്ക് അവളെ വിവാഹം ചെയ്തയച്ചു. ഭാഗ്യവശാൽ നന്നായി സ്നേഹിക്കുകയും പിന്തുണ നൽകുകയും ചെയ്യുന്ന ഭർത്താവും അയാളുടെ മാതാപിതാക്കളും ബന്ധങ്ങളുടെ ഊഷ്മളതയിൽ അവളുടെ അസുഖത്തിന്റെ പ്രശ്നങ്ങൾ അവരെ ഗൗവമായി ബാധിച്ചില്ല. അവൾ ആദ്യത്തെ കുഞ്ഞിന് ജന്മം നൽകിയതിനുശേഷമാണ് സിസ്റ്റർ സാലിയുടെ ചികിത്സ തേടിയത്. രോഗം കടുത്തതാണെങ്കിലും പ്രത്യാശയോടെ ഡോക്ടർ ചികിൽസ ആരംഭിച്ചു. ഇതിനിടയിൽ അവൾ രണ്ടാമതും ഗർഭം ധരിച്ചു. പ്രതീക്ഷിക്കാത്ത ഗർഭധാരണം വീട്ടുകാരെല്ലാം കടുത്ത ഉത്കണ്ഠയിലായി. അവർ ഗൈനക്കോളജിസ്റ്റിനെ കണ്ടു. അബോർഷൻ നടത്തുവാനുള്ള ഉപദേശം ലഭിച്ചു. അതനുസരിച്ച് അവർ മുമ്പോട്ടു നീങ്ങി. എന്നാൽ അതിനു മുമ്പ് അവർ സിസ്റ്റർ സാലിയെ കണ്ടുമുട്ടി. വിവരങ്ങൾ അറിഞ്ഞ സാലി അവളുടെ ഉദരത്തിൽ വളരുന്ന കുട്ടിയെ കൊല്ലരുതെന്ന് അപേക്ഷിച്ചു. ആദ്യം അവർ കൊല്ലാൻ തന്നെയുള്ള തീരുമാനത്തിൽ നിന്ന് പുറകോട്ടു പോയില്ല. ഒടുവിൽ ജനിക്കുന്ന കുട്ടിക്ക് എന്തെങ്കിലും വൈകല്യം ഉണ്ടായാൽ കുട്ടിയെ സിസ്റ്റർ സാലി എടുത്തുകൊള്ളാമെന്ന് ഉറപ്പു നൽകി. ഒടുവിൽ അവർ അതിനു സമ്മതിച്ചു. തന്നിലുള്ള വിശ്വാസം അവർക്ക് നഷ്ടപ്പെടുന്നില്ല എന്നറിഞ്ഞ് സിസ്റ്റർ ഏറെ സന്തോഷിച്ചു. ഒടുവിൽ 9 മാസം പൂർത്തിയായപ്പോൾ പ്രണിത പൂർണ്ണ ആരോഗ്യമുള്ള സുന്ദരിയായ ഒരു

പെൺകുഞ്ഞിന് ജൻമം നൽകി. കുഞ്ഞിനെ നശിപ്പിച്ചു കളയാൻ ഉപദേശിച്ച ഗൈനക്കോളജിസ്റ്റ് അടക്കമുള്ള ഡോക്ടർമാർ അമ്പരന്നു. കുറച്ചു നാളുകൾക്ക് ശേഷം പ്രണിതയും അവളുടെ കുടുംബാങ്ങളും സിസ്റ്റർ സാലിയെ കാണാൻ വന്നു. എപ്പോൾ കണ്ടാലും ആ കുട്ടിയെ നോക്കികൊണ്ട് അവർ പറയും "ആപ്കി ബേട്ടി". ഈ ഒരു സംഭവം സിസ്ററർ സാലി തന്റെ ആതുരശുശ്രൂഷ ജീവിതത്തിലെ അവിസ്മരണീയ നിമിഷമായി കരുതുന്നു.



**സിസ്റ്റർ ഡോ. ലെനീറ്റാ**

മൈസൂറിൽ കഴിഞ്ഞ 20 വർഷമായി ശുശ്രൂഷ ചെയ്യുന്ന സിസ്റ്റർ ലെനീറ്റായ്ക്ക് ദൈവത്തിന്റെ അത്ഭുതകരമായ ഒരു ഇടപെടലാണ് പറയുവാനുണ്ടായിരുന്നത്. ദൈവം തന്റെ ശുശ്രൂഷയെ ഒപ്പം നടന്ന് നയിച്ചതിന്റെ നന്ദി ഏറെയുണ്ട് ആ വാക്കുകളിൽ. വിജയകരമായി തന്റെ എം.ബി.ബി.എസ് പൂർത്തിയാക്കി മൈസൂറിലെ കെ.ആർ പേട്ടെ എന്ന കുഗ്രാമത്തിൽ ശുശ്രൂഷയാരംഭിച്ചു. 56 വയസ്സുള്ള ഒരു സ്ത്രീ ശരീരം മുഴുവൻ സോറിയാസിസ് ബാധിച്ചു 8 വർഷമായി നമുക്ക് നോക്കാൻ പോലും അറപ്പ് ഉളവാക്കുന്ന തരത്തിൽ സിസ്റ്റർ ലെനീറ്റായുടെ പക്കൽ എത്തി. അവരുടെ അസുഖത്തിന്റെ തീവ്രത മനസിലാക്കിയ സിസ്റ്റർ ഒരു മികച്ച ത്വക്ക് രോഗവിദഗ്ദ്ധനെ കാണാൻ നിർദേശിച്ചു. എന്നാൽ ബാംഗ്ലൂർ, തമിഴ്നാട്, കേരള എന്നിവടങ്ങളിലെ വിദഗ്ധരായ പല ഡോക്ടർമാരും തന്നെ മാറി മാറി ചികിത്സിച്ചതിന്റെ കഥ ഈ സ്ത്രീ പറഞ്ഞു. അനേകരിൽ നിന്ന് സിസ്റ്റർ ലെനീറ്റയുടെ ശുശ്രൂഷയെ കേട്ടറിഞ്ഞാണ് ഈ സ്ത്രീ അവിടെ വന്നത്. തന്നെ അവിടെ നിന്ന് തള്ളിക്കളയരുതെ എന്ന് അവർ കേണപേക്ഷിച്ചു. തന്റെ കൈയ്യിലൂടെ പുതുതായി അത്ഭുതം ഒന്നും നടക്കാൻ പോകുന്നില്ല എന്ന് സിസ്റ്റർ ലെനീറ്റാക്ക് അറിയാമായിരുന്നു. എങ്കിലും അവരുടെ സന്തോഷത്തിനനു വേണ്ടി ചികിത്സ ആരംഭിച്ചു. എന്നാൽ 24 ദിവസത്തെ ചികിത്സ പൂർത്തിയായപ്പോൾ സിസ്റ്റർ ലെനീറ്റയ്ക്ക് തന്റെ കണ്ണുകളെ വിശ്വസിക്കാൻ കഴിയുമായിരുന്നില്ല. അവരുടെ ശരീരം പരിപൂർണ്ണ സൗഖ്യം നേടി അവരുടെ സൗന്ദര്യം അവർ വീണ്ടെടുക്കുന്നതാണ് സിസ്റ്റർ കണ്ടത്. സൗഖ്യം നൽകുന്ന ദൈവത്തിന്റെ അത്ഭുത കരങ്ങൾ സിസ്റ്റർ അവിടെ തിരിച്ചറിഞ്ഞു. 18 വർഷമായി മക്കളുണ്ടാകാതിരുന്ന ഒരു 40 കാരിയുടെ കഥയും സിസ്റ്റർ ലെനീറ്റ വിവരിക്കുന്നു. ദൈവത്തിന്റെ അത്ഭുതകരമായ കരങ്ങളാണ് തന്നിലൂടെ പ്രവർത്തിക്കുന്നതെന്ന് സിസ്റ്റർ ലെനീറ്റയ്ക്കുറപ്പുണ്ട്. വൈദ്യശാസ്ത്രം എഴുതി തള്ളിയ 100-ൽ അധികം വന്ധ്യതാ കേസുകളിൽ മക്കളുമായി മടങ്ങിയ അമ്മമാരെയാണ് സിസ്റ്റർ ലെനീറ്റായ്ക്ക് ഓർത്തെടുക്കാനുള്ളത്. മനുഷ്യനും ശാസ്ത്രവും സാങ്കേതിക വിദ്യകളും പരാജയപ്പെടുമ്പോഴും ദൈവം കർമ്മനിരതനാണ്. ദൈവമാണ് തൊടുന്നതും സൗഖ്യപ്പെടുത്തുന്നതും. ഞാൻ ദൈവത്തിന്റെ കരങ്ങളിലെ ഒരു ഉപകരണം മാത്രം. നന്ദിയോടെ സിസ്റ്റർ ലെനീറ്റാ പറയുന്നു.

**സിസ്റ്റർ ഡോ. ആനി ഷീല**



കാർഡിയോളജിസ്റ്റായ സിസ്റ്റർ ആനി ഷീല തനിക്ക് ബാംഗ്ലൂർ സെന്റ് ജോൺസ് മെഡിക്കൽ കോളേജ് കാർഡിയോളജി വിഭാഗത്തിൽ പിജി അഡ്മിഷൻ കിട്ടിയതിലെ ദൈവിക ഇടപെടലാണ് പറയുന്നത്. പ്രവേശന പരീക്ഷയിലും അഭിമുഖത്തിലും അനേകംപേർ പങ്കെടുത്തപ്പോഴും ഒറ്റ സീറ്റിലേക്ക് താൻ തിരഞ്ഞെടുക്കപ്പെട്ടതിലെ ദൈവനടത്തിപ്പ് സിസ്റ്റർ ആനി നന്ദിയോടെ ഓർക്കുന്നു. ഒരിക്കൽ 86 വയസ്സുള്ള വൃദ്ധയായ ഒരു സ്ത്രീ ഏകദേശം രാത്രി 9 മണിയോടു കൂടി കടുത്ത ഹൃദ്രോഗബാധയെ തുടർന്ന് തന്റെ അടുത്ത് എത്തിച്ചു. മരണത്തിന്റെ വക്കോളം എത്തിയിരുന്നു അവർ ആരുംതന്നെ അവർ ജീവിതത്തിലേക്ക് മടങ്ങി വരുമെന്ന് പ്രതീക്ഷിച്ചില്ലായിരുന്നു. ഹൃദയ ധമനികളിൽ അടിയന്തരമായി ഒരു ആൻജിയോപ്ലാസ്റ്റി മാത്രമായിരുന്നു സാധ്യമായ ചികിത്സ. എന്നാൽ അവിടെ കാത്ത് ലാബ് സൗകര്യം ഇല്ലായിരുന്നു. ബന്ധുക്കൾ അവരെ മറ്റൊരാശുപത്രിയിലേക്ക് കൊണ്ടു പോകാൻ തയ്യാറുമല്ലായിരുന്നു. ചാപ്പലിൽപോയി അൽപ്പനേരം സൗഖ്യദായകനായ യേശുവിന്റെ മുമ്പിൽ ഓപ്പറേഷന്റെ പൂർണ്ണ ഉത്തരവാദിത്വം ഭരമേൽപ്പിച്ച് ഒരു കാർഡിയോളജിസ്റ്റ് എന്ന നിലയിൽ ഗൗരവമേറിയ ഓപ്പറേഷൻ പ്രക്രിയ ആരംഭിച്ചു. പിറ്റേന്നു രാവിലെ കാണുന്നത് യേശുവിന്റെ അതിശയിപ്പിക്കുന്ന പ്രവർത്തിയാണ്. വളരെ ആരോഗ്യവതിയായി ആ സ്ത്രീ കാണപ്പെട്ടു. ഇപ്പോഴും അവർ ആരോഗ്യ പരിശോധനയ്ക്കായി തന്റെ അടുക്കൽ വരുന്നുണ്ടെന്ന് സിസ്റ്റർ ആനി പറയുന്നു.



# ശുശ്രൂഷിക്കപ്പെടാനല്ല



സി. ഡോ. മഞ്ജു റോസ് CMC

ഉയിർത്താരോഹണം ചെയ്തവന്റെ
ആലസിപിക്കും ശബ്ദമായിടുവാൻ
സൗഖ്യമേകിടും കരങ്ങളാകുവാൻ
മാറ്റിനിർത്തപ്പെട്ടവരാണിവർ.

തന്റെയുള്ളിലും ചുറ്റിലുമവൻ
വിന്യസിക്കുന്നുണ്ടെന്നയുറപ്പിൽ
മുന്നോട്ടു നീങ്ങുന്നിവർ നിത്യവു
മാ നാഥന്റെ മാത്രം സ്വന്തമായി.

പാർശ്വവത്കരിക്കപ്പെട്ടവർക്കു-
മങ്ങുദൂരെപാർക്കും ഗ്രാമീണർക്കും
ആശ്വാസമേകുവാനുമാകുവാനും
തുനിഞ്ഞിറങ്ങിയവരല്ലോയിവർ.

വിശ്രമ സുഖമിനിയിവർക്കന്യ-
മെങ്കിലും പരാതിലവലേശമില്ല
നിത്യ വിശ്രമമേകുന്നവന്റെ ചാരെ
അണയുംവരെപരിശ്രമിച്ചീടും

ചോദിച്ചിടുകിലുണ്ടുചൊല്ലുവാൻ
നാഥൻചെയ്തയദ്ഭുതമനവധി
ദിനംപ്രതി നിമിഷംപ്രതിയ-
നുഗ്രഹമാരിവിതറിടുന്നല്ലോ.

അർഹത നോക്കാതവികലംവിളമ്പും
അനർഗള നിധിൻ സദ്യയെന്നും
ശൂന്യമാമീ മൺപാത്രങ്ങളെയവൻ
വക്കോളം നിറച്ചനുഗ്രഹിച്ചീടുന്നു.

ലോകത്തിൽ ദൃഷ്ടിയിൽ നിസ്സാരരായീ-
യാതുര ശശ്രൂഷകരോടൊത്തുചേർന്ന്
കീർത്തനമൊന്നാലപിച്ചിടാം മുദാ
സൗഖ്യദായകനാമേശുവിനായിന്ന്.



മരിയ ദർശനം

## മലങ്കര കത്തോലിക്കാസഭയുടെ മരിയശാസ്ത്രം

# നിന്നെ പ്രസവിച്ച മറിയാമും ...

തുടർച്ച (4)



റവ. ഡോ. കുര്യൻ വാലുപറമ്പിൽ

**വിസ്മയത്തിന്റെ വിനാഴികയിൽ പുരോഹിതൻ**

കുർബാനയിലെ ആദ്യത്തെ സ്വർഗംതുറവിൽ പ്രത്യക്ഷപ്പെടുന്നവനോട് ആരാധനാസമൂഹത്തിനുവേണ്ടിയുള്ള ആദ്യമാധ്യസ്ഥം അവനെ പ്രസവിച്ച മറിയാമിന്റേതാണെന്നുള്ള സഭയുടെ ഉറച്ച വിശ്വാസവും പുരോഹിതൻ ആലപിക്കുന്ന *എക്ബൊ*യിൽ (ഉപസംഹാരത്തിൽ) അന്തർഭവിച്ചിട്ടുണ്ട്. ദൈവംതന്നായിരുന്ന വചനവും ദൈവപുത്രനുമായവനു ഭൂമിയിൽ മനുഷ്യനായിത്തീരലിനു മാതാവാകാൻ ദൈവഹിതപ്രകാരം സ്വയം സമർപ്പിച്ചവളാണ് മറിയം. അവൾ തന്റെ ആദ്യജാതനായിത്തീർന്ന ദൈവത്തിന്റെ ആദ്യജാതന്റെ ആത്മബലിയുടെ പൂർത്തീകരണത്തിൽ സംബന്ധിച്ചുകൊണ്ട് അവന്റെ കുരിശിന്നരികെ നിന്നവളുമാണ്. ഈ ലോകത്തായിരുന്നുകൊണ്ട് യേശു പ്രവർത്തിച്ച അടയാളങ്ങളുടെ പൂർത്തീകരണമാണല്ലോ കാൽവറിയിലേത്. അതിന്റെ വെളിച്ചത്തിൽ കാണുമ്പോൾ, അവളുടെ ഇടപെടലാൽ അടയാളങ്ങളുടെ ആരംഭമായി കാനായിൽ അവൻ ചെയ്തത് - ശുദ്ധീകരണത്തിനുവേണ്ടി കല്യാണവീട്ടുകാർ കരുതിവച്ചിരുന്ന വെള്ളം അവൻ കരുതിവച്ച നല്ല വീഞ്ഞാക്കി നല്കിയത് - ഗോൽഗോഥായിലെ തന്റെ യാഗപൂർത്തിയിൽ (ഉയർത്തപ്പെടലിൽ) *വിലാവിൽനിന്നു രക്തവും വെള്ളവും പുറത്തുവന്ന*തിന്റെ ആരംഭമല്ലോ. ഇപ്പറഞ്ഞ ബന്ധംദർശിച്ചുകൊണ്ടാകണം കാനായിലെ വീഞ്ഞിൽ ചില വ്യാഖ്യാതാക്കൾ കുർബാനയുടെ അടയാളം കാണുക.

പെറ്റമ്മയെക്കാൾ സ്വാധീനമുള്ളവരല്ലല്ലോ പുത്രന്മുമ്പിൽ മറ്റാരും. സുറിയാനി സഭയുടെ സുദൃഢമായ വിശ്വാസം! ഈ വിശ്വാസക്കാഴ്ചയിൽ വിസ്മയിക്കാനും ആയുഷ്ക്കാലം തുടർഗാനമാലപിക്കാനും അനുഗൃഹീതമായ ആചാര്യത്വം! വിസ്മയത്താൽ തത്രപ്പെടുന്ന ആചാര്യന്റെ ഉപസംഹാരപാദത്തിൽ (*എക്ബൊ*യിൽ) അവസാനിക്കാതെ തുടർഗാനമായ (*മാനീതൊ*) കിസ്തുസ്തവം ഏറ്റെടുക്കാൻ വിസ്മയഭരിതങ്ങളായ ദൃക്കാതധരങ്ങളോടെ ഹൃദയം തുറന്നു നില്ക്കുന്ന അനുഗൃഹീതമായ പുരോഹിതജനം!

കുർബാനയാഘോഷത്തിലെ ആദ്യത്തെ 'സ്വർഗംതുറവിൽ' ലഭിച്ച സ്വർഗീയ വെളിപാടിന്റെ ആദ്യയനുഭവത്തിൽ വിസ്മയിച്ച് പുരോഹിതൻ ആലപിക്കുന്ന *എക്ബൊ*യാണ് "നിന്നെ പ്രസവിച്ച മറിയാമും ..." ഈ *എക്ബൊ*യുടെ തുടർഗാനമാണ് (*മാനീതൊ*). അതാരംഭിക്കുന്നത് സുറിയാനിപാഠമനുസരിച്ച്, "സ്വർഗീയ പിതാവിന്നേകജാതൻ പുത്രൻ വചനവുമേ, സ്വഭാവപ്രകാരം മരണമില്ലാത്തവനേ" എന്നാണ്. ഈ തുടർഗാനത്തിന് (*മാനീതൊ-യ്ക്ക്*) ആരംഭമിട്ടിരുന്നത് ആചാര്യൻതന്നായിരുന്നെന്ന് പുരാതനരേഖകളുണ്ട്. സ്വർഗം തുറന്ന് 'ആദ്യമായി കാണപ്പെട്ട' ക്രൂശിതനെ എന്തു വിളിക്കണമെന്ന് ആദ്യനിമിഷത്തിൽ ആശ്ചര്യപ്പെടുന്ന, വിസ്മയം മൂലം തത്രപ്പെടുന്ന, ആചാര്യൻതന്നെ. ഗബ്രിയേൽദൂതന്റെ വചനിപ്പു കേട്ടപ്പോൾ വിസ്മയത്താൽ അതീവം അസ്വസ്ഥയായ മറിയമിന്റെ അനുഭവത്തിന്റെ പങ്കാളി! താൻ പ്രസവിച്ച തന്റെ 'ആദ്യജാതനെ' ആദ്യമായി കണ്ടപ്പോൾ അമ്മ മറിയമിനുണ്ടായ അതേ അവസ്ഥ: "എന്തു വിളിക്കും നിന്നെ ഞാൻ...? ഗ്രിഗറി നസിയാൻസനെ ഉദ്ധരിച്ചുകൊണ്ട് വിശുദ്ധ ജോൺ പോൾ രണ്ടാമൻ പാപ്പാ *കിഴക്കിന്റെ പ്രകാശം* നമ്പർ 18-ൽ സ്മരിക്കുന്ന 'പൗരസ്ത്യരുടെ വിസമയബോധം'! മലങ്കര സുറിയാനി




കത്തോലിക്കർ ഒരിക്കലും നഷ്ടപ്പെടുത്തുകയോ വിസ്മരിക്കുകയോ അരുതാത്ത വിസ്മയബോധം!

മറിയം 'സ്വർഗീയ പിതാവിന്റെ ഏകജാതൻ പുത്രന്റെ' ദൈവജനയിത്രി

മേല്സൂചിപ്പിച്ച അനുഗൃഹീതമായ വിസ്മയബോധാവസ്ഥയിൽ പുരോഹിതൻ മാർ സേവേറിയോസിന്റേത് എന്നറിയപ്പെടുന്ന തുടർഗാനത്തിന് (*മാനീതൊ*-യ്ക്ക്)അവതാരക ഭാഗം പാടുകയായി: "നിന്നെ ഞാൻ പുകഴ്ത്തും എന്റെ കർത്താവായ രാജാവേ ..." (*ഏർമർമൊക് മോർ*...). ഈ അവതാരകവാക്യഭാഗം *തക്സൊ ദ്ഖൂറോബൊ*, മാർ ജൂലിയൂസ് പ്രസ്, പാമ്പാക്കുട, 1934, 24; *തക്സൊ ദ്ഖൂറോബൊ*, സെന്റ് ജോസഫ്സ് പ്രിന്റിംഗ് ഹൗസ്, തിരുവല്ല, 1949. Imprimatur, Mar Ivanios, Archbishop-Metropolitan of Trivandrum, 2nd Feb. 1949 എന്നിവയിൽ ചെറിയക്ഷരത്തിൽ അച്ചടിച്ചിട്ടുണ്ട്.

പുരാതനരേഖകളനുസരിച്ച്, പുരോഹിതൻ *മാനീതൊ*യുടെ ആദ്യപാദം ആരംഭിക്കുന്നു:
നിന്നെ ഞാൻ പുകഴ്ത്തും എന്റെ കർത്താവായ രാജാവേ,

തുടർന്ന് പുരോഹിതജനം മാനീതൊ ഏറ്റെടുക്കുന്നു. ഇപ്പോഴും നിലവിലുള്ള, ജനം തുടരുരേണ്ട, സുറിയാനിപാഠത്തിന്റെ പരിഭാഷ:

സ്വർഗീയ പിതാവിന്നേകജാതൻ പുത്രൻ വചനവുമേ,
സ്വഭാവപ്രകാരം മരണമില്ലാത്തവനേ,

തന്റെ കൃപയാൽ മനുഷ്യവർഗം മുഴുവന്റെയും ജീവനും രക്ഷയ്ക്കും വേണ്ടി വന്ന്, വിശുദ്ധയും മഹത്വവതിയും വിമലയുമായ ദൈവജനനിയായ കന്യകമറിയാമിൽനിന്നു
ശരീരധാരിയായി ഭേദമെന്യേ മനുജനായി

ഞങ്ങൾക്കുവേണ്ടി ക്രൂശിതനാകയും ചെയ്ത മിശിഹായേ, ഞങ്ങളുടെ ദൈവമേ,

തന്റെ മരണത്താൽ ഞങ്ങളുടെ മരണത്തെ ചവിട്ടിമെതിക്കയും കൊല്ലുകയും ചെയ്തവനേ,

പരിശുദ്ധ ത്രിത്വത്തിൽ ഒരുവനായിരിക്കുന്നവനേ,

തന്റെ പിതാവിനോടും ജീവനുള്ള പരിശുദ്ധ റൂഹായോടും കൂടെ ഒരുപോലെ ആരാധിക്കപ്പെടുകയും സ്തുതിക്കപ്പെടുകയും ചെയ്യുന്നവനേ,

ഞങ്ങളെല്ലാവരുടെയും മേൽ കനിയണമെ.

*മാനീതൊ*യിലെ മറിയസ്മരണയുടെ പ്രത്യേകത

*മാനീതൊ*യിൽ സുറിയാനി പാഠമനുസരിച്ച് മനുഷ്യവിശുദ്ധരിൽ മറിയമിനെ മാത്രമേ സ്മരിക്കുന്നുള്ളു. എന്നാൽ, കുറെനാളായി മലങ്കര സഭയിൽ *മാനീതൊ* ഗാനമായി ആലപിക്കുമ്പോൾ സുറിയാനി പാഠത്തിലില്ലാത്ത "മാതാ കാദീശന്മാർ തൻ പ്രാർഥനയ.ാൽ കൃപ ചെയ്യണമെ" എന്നൊരു പുതിയ അവതാരക ഭാഗം ചേർത്തുപാടുന്നുണ്ട്. കാദീശന്മാരെ ചേർത്തുള്ള ഈ പുതുമ കുർബാനയിലെ ആദ്യത്തെ സ്വർഗംതുറവിൽ ദൃശ്യനാകുന്നവനെ പ്രസവിച്ച മറിയാമിനെയും മാമോദീസാ മുക്കിയ യോഹന്നാനെയും അനുസ്മരിക്കുന്നതിന്റെ വെളിപാടുപരമായ ഉദ്ദിഷ്ടമാനത്തിനും സന്ദർഭത്തിനും യുക്തമല്ല. കുർബാനയിലെ ഈ സന്ദർഭം വിശുദ്ധരെ പൊതുവെ ഓർമിക്കുകയോ അവരുടെ പ്രാർഥന അഭ്യർഥിക്കുകയോ ചെയ്യുന്നതിനല്ല. *മാനീതൊ*യിൽ യോഹന്നാനെപ്പോലും ഓർമിക്കുന്നില്ല എന്ന കാര്യവും പ്രത്യേകം ശ്രദ്ധിക്കണം. *മാനീതൊ*യിൽ മറിയമിനെ മാത്രമേ അനുസ്മരിക്കുന്നുള്ളു.

*മാനീതൊ*യുടെ നിലവിലുള്ള ഗദ്യ,പദ്യ വിവർത്തനങ്ങളിൽ സ്വർഗീയ പിതാവിന്റെ "ഏകപുത്രൻ" / "ഏകസുതൻ" എന്നീ പരിഭാഷകളിൽ *ഈഹീദോയൊ ബ്രൊ ... ദാബൊ ശ്മായോനൊ*യുടെ ദൈവശാസ്ത്ര-ക്രിസ്തുശാസ്ത്രപരമായ കൃത്യത പ്രതിഫലിക്കുന്നില്ല. ".. ഏകജാതൻ പുത്രൻ" എന്നുതന്നെ വേണം. പുത്രന് ഒരു വിശേഷണമായല്ല 'ഏകജാതൻ' എന്ന പദം ചേർത്തിട്ടുള്ളത്. യേശുവിന് *ഈഹീദോയൊ* (ഏകജാതൻ) എന്ന അഭിധാനം പുതിയ നിയമത്തിൽ യോഹ 1,14.18; 3,16.18; ഹെബ്രാ 11,17 എന്നിവിടങ്ങളിലാണുള്ളത്. യേശുവിനെക്കുറിച്ചു മാത്രമാണ് 'ഏകജാതൻ,' 'പുത്രൻ' എന്നീ രണ്ടു പദങ്ങളും യോഹന്നാൻ ഉപയോഗിച്ചിട്ടുള്ളതും. ".. ഏകജാതൻ," "പുത്രൻ" എന്നീ രണ്ട് പദങ്ങളും അടുത്തടുത്താണ് *മാനീതൊ*യിൽ – യോഹ 3,16–17ലെപ്പോലെ. ഒപ്പം 'വചനം' എന്ന അഭിധാനവും. പ്രത്യേക അർഥധന്യതയോടെയാണ് യോഹന്നാൻ 'ഏകജാതൻ' എന്ന അഭിധാനം യേശുവിന് പ്രയോഗിച്ചിട്ടുള്ളത്. പിതാവിൽനിന്നു ജനിച്ച ഏകനാണ്; ആകയാൽ ദൈവംതന്നാണ് (യോഹ 1,18); ദൈവത്തെ പൂർണമായി വെളിപ്പെടുത്തുകയും (യോഹ 1,18; 1 യോഹ 4,9) മനുഷ്യവംശത്തെ രക്ഷിക്കുകയെന്ന ദൗത്യം (1 യോഹ 4,10) പൂർത്തിയാക്കുകയും ചെയ്തവനാണ്. 'വചനം' – ആദിയിലേ ഉണ്ടായിരുന്ന, ദൈവത്തോടുകൂടിയായിരുന്ന, ദൈവമായിരുന്ന, വചനം (യോഹ 1,1–2) – മാംസമായി നമ്മുടെയിടയിൽ കൂടാരമടിച്ചതുവഴിയാണ് പിതാവിന്റെ




മഹത്ത്വം വെളിപ്പെട്ടത് (യോഹ 1,14). മനുഷ്യനു നിത്യജീവൻ പ്രാപിക്കാനാകുന്നത്, രക്ഷ സാധിതമാകുന്നത്, പിതാവിന്റെ ഏകജാതൻ-പുത്രന്റെ (ഏകപുത്രന്റെയല്ല) രക്ഷാകരമായ ബലിയാലും അവനിൽ വിശ്വസിക്കുന്നതുവഴിയുമാണ് (യോഹ 3,16-18).

സ്വർഗസ്ഥപിതാവിന്റെ ഏകജാതനും പുത്രനും ദൈവംതന്നായിരുന്നവനുമായ വചനം ദൈവമായിരുന്നുകൊണ്ടുതന്നെ നമ്മുടെയിടയിൽ കൂടാരമടിക്കാൻ മാംസമായി = മനുഷ്യനായി. മാംസമാസമാകലിന്, മനുഷ്യനായിത്തീരലിന്, അവൻ മാംസമെടുത്തത് കന്യകമറിയമിൽനിന്നാണ്. അവൻ സ്വർഗീയ പിതാവിന്റെ ആദ്യജാതനുമാണ്. മറിയാമിൽനിന്നെടുത്ത് തന്റേതാക്കിയ ശരീരവും ചേർന്നതാണ് കുർബാനയിൽ നല്കപ്പെടുന്ന "നമ്മുടെ ദൈവമായ മിശിഹായുടെ തിരുശരീരവും രക്തവുമാകുന്ന (= യേശുമിശിഹായെന്ന) പാപപ്പരിഹാരപ്രദമായ തീക്കനൽ" (*ഗ്മൂർതൊ* - തീക്കട്ടയല്ല). സാന്ദർഭികമായി യോഹ 1,14ലെ ഗ്രീക്കുപാഠം പറ്റി ഒരു അനുബന്ധ ചിന്തയും ചേർക്കട്ടെ: ഗ്രീക്കുപാഠമനുസരിച്ച് യോഹ 1,18ന്റെ രണ്ടാം ഭാഗം ഇപ്രകാരമാണ്: *പിതാവിന്റെ മടിയിലിരിക്കുന്ന ദൈവംതന്നായ ഏകജാതനാണ് അവിടുത്തെ വെളിപ്പെടുത്തിയത്. പിതാവിന്റെ മടിയിൽ/മാറിൽ ഇരിക്കുന്ന* എന്ന ചിത്രം ഗ്രീക്ക് പുതിയ നിയമത്തിന്റെ വ്യാകരണപരമായ വിശകലനം നല്കിയിട്ടുള്ള ഗ്രന്ഥകർത്താക്കൾ വിശദീകരിക്കുന്നിങ്ങനെ: "ഈ ചിത്രം ഉരുത്തിരിഞ്ഞത് വിരുന്നിൽ ഹൃദ്യമായ സംഭാഷണത്തിന് മാറിലേക്കു തല ചാരാൻ ഒരുവനെ അടുത്തിരിക്കുന്നയാൾ അനുവദിക്കുന്ന രംഗത്തുനിന്നായിരിക്കാം" (Max Zerwick - Mary Grosvenor, *A Gramatical Analysis of the Greek New Testament*, Rome:Biblical Institute, 1981,287). കാലിത്തൊഴുത്തിലും കാനാവിലും കാൽവറിയിലും സന്നിഹിതയായിരുന്ന മറിയമിലേക്കു തല ചാരിയിരുന്നാൽ കുർബാനയിൽ വെളിപ്പെടുകയും നല്കപ്പെടുകയും ചെയ്യുന്ന യേശുവിനെക്കുറിച്ച് നമുക്ക് ഏറെ കേൾക്കാം; അവനെ നന്നേ കേൾക്കാം, അനുഭവിക്കാം. "ദാവീദിന്റെ പുത്രിയായ കന്യക നിഷ്കളങ്കസ്നേഹത്തോടെ തന്റെ വിരുന്നുശാലയിലേക്കു ഇന്നു നമ്മെ വിളിച്ചിരിക്കുന്നു. വരുവിൻ, അവളുടെ വിരുന്നിൽ നമുക്കും സന്തോഷിക്കാം. ..." (*നമ്മുടെ കർത്താവിന്റെ ജനനപ്പെരുന്നാൾ*, രാത്രിപ്രാർഥന, ഒന്നാം കൗമാ).




# മറക്കരുത്, ഗ്രാമങ്ങളിൽ അഗ്നി ജ്വലിക്കുന്നു



**ബോബി ഏബ്രഹാം**
അസി. എഡിറ്റർ, മലയാള മനോരമ



മണ്ണിൽ പണിയെടുത്ത് അന്നം വിളയിക്കുന്നവൻ എന്നും ദുരിതത്തിൽ കഴിയുകയും കടം പെരുകുമ്പോൾ ആത്മഹത്യയിൽ അഭയം തേടുകയും ആണ് ഇന്ത്യയിലെ പതിവു കാഴ്ച. വികസനത്തിന്റെ പേരിൽ എന്നും കുടിയൊഴിക്കപ്പെടുന്നത് കർഷക ജനതയാണ്. കാർഷിക ഭൂമിക്ക് തുച്ഛവില കൊടുത്താൽ മതിയെന്നതു തന്നെ ന്യായം. ഇങ്ങനെ കുടിയൊഴിക്കപ്പെടുന്നവർ ഒന്നുകിൽ ആത്മഹത്യയിൽ അഭയം തേടും. അല്ലെങ്കിൽ ഏതെങ്കിലും വൻ നഗരങ്ങളിലെ ചേരികളിൽ അഭയാർഥികളായി ചെന്നെത്തപ്പെടും.

കടക്കെണിയിൽ കുരുങ്ങി നൂറുകണക്കിനു കർഷകരാണ് മഹാരാഷ്ട്രയിലെ വിദർഭ മേഖലയിൽ ആത്മഹത്യ ചെയ്തത്. പരുത്തിക്കൃഷിയിലുണ്ടായ നാശമാണ് കർഷകരെ തകർത്തത്. കീടത്തിന്റെ ആക്രമണം ഉണ്ടാകില്ലെന്നു പറഞ്ഞ് മോൺസന്റോനോ പോലുള്ള വൻകിട ബഹുരാഷ്ട്ര കമ്പനികൾ നൽകിയ വിത്ത് വൻവില കൊടുത്തു വാങ്ങിയ കർഷകരൊക്കെ വഞ്ചിക്കപ്പെട്ടു. എന്നാൽ അവരുടെ കടം ഇളച്ചു നൽകാൻ കേന്ദ്രസർക്കാരോ ബാങ്കുകളോ കാര്യമായ ശ്രമമൊന്നും നടത്തിയില്ല. കോർപറേറ്റുകളുടെ കാര്യത്തിൽ മാത്രമേ അവർക്ക് ഉത്ക്കണ്ഠയുള്ളു. ഇത്രയേറെ സംഭവങ്ങളൊക്കെ ഉണ്ടായിട്ടും രാജ്യത്ത് വലിയൊരു കർഷക പ്രക്ഷോഭം ഉയർന്നുവരാത്തത് അത്ഭുതകരമായിരുന്നു. രാഷ്ട്രീയ കക്ഷികളൊന്നും തന്നെ കർഷകരുടെ പ്രശ്നത്തെ ശരിയായി മനസ്സിലാക്കിയില്ല. എന്നാൽ മാർച്ച് മാസത്തിന്റെ ആദ്യപകുതിയിൽ മഹാരാഷ്ട്രയിലെ നാസിക്കിൽ നിന്നുള്ള കർഷകർ അനീതിക്കെതിരെ നടത്തിയ മാർച്ച് ചരിത്രപ്രാധാന്യമുള്ളതായി. പ്രധാനമായും ആദിവാസി മേഖലകളിൽ നിന്നുള്ള കർഷകരാണ് ഈ സമരത്തിൽ പങ്കെടുത്തത്. വായ്പകൾ എഴുതിത്തള്ളി കർഷകരെ രക്ഷിക്കുക, സ്വാമിനാഥൻ കമ്മിറ്റി റിപ്പോർട്ട് നടപ്പാക്കുക, വനാവകാശ നിയമം നടപ്പാക്കുക തുടങ്ങിയ ആവശ്യങ്ങളുന്നയിച്ചായിരുന്നു സമരം. സിപിഎം നിയന്ത്രണത്തിലുള്ള അഖിലേന്ത്യാ കിസാൻ സഭയുടെ നേതൃത്വത്തിൽ ഏറെനാൾ നടത്തിയ പ്രയത്നത്തിനൊടുവിലായിരുന്നു മുംബൈയിലേക്കുള്ള മാർച്ച്. കിസാൻ സഭ ജനറൽ സെക്രട്ടറി അജിത് നാവ്‌ലെക്കായിരുന്നു സമര നേതൃത്വം.

നാസിക്കിൽ നിന്ന് മാർച്ച് ആറിന് മുംബൈ മാർച്ച് ആരംഭിക്കുന്നതിന് ഏറെ നാൾ മുമ്പുതന്നെ കർഷകർക്കിടയിൽ കിസാൻ സഭ പ്രവർത്തനം ശക്തമാക്കിയിരുന്നു. കഴിഞ്ഞ നവംബറിൽ മാഹാരാഷ്ട്രയെ പിടിച്ചുകുലുക്കിയ കർഷക പ്രക്ഷോഭത്തിനു മുമ്പുതന്നെ ആദിവാസി മേഖലയിൽ കിസാൻ സഭ പ്രവർത്തനം തുടങ്ങിയിരുന്നു. വർഷങ്ങളായി ഉന്നയിക്കുന്ന ആവശ്യങ്ങളൊന്നും നടപ്പാകാത്തതിൽ കർഷകർ ഏറെ അസ്വസ്ഥരായിരുന്നു. ഇവരുടെ ചെറു യോഗങ്ങൾ വിളിച്ചുകൂട്ടി ബോധവൽക്കരണം നടത്തി വലിയ സമരത്തിന്

പ്രാപ്തരാക്കി മുന്നോട്ടുപോവുകയാണ് നേതാക്കൾ ചെയ്തത്. നാസിക്കിൽ നിന്ന് ആരംഭിക്കുമ്പോൾ അത് അത്ര വലിയ ഒരു ജനസഞ്ചയമൊന്നുമായിരുന്നില്ല. എന്നാൽ 180 കിലോമീറ്റർ നീണ്ട മാർച്ചിലേക്ക് കർഷകർ അണിചേർന്നു തുടങ്ങിയപ്പോൾ അതൊരു വലിയ മാർച്ച് ആയി മാറി. അമ്പതിനായിരത്തോളം പേർ മുംബൈ നഗരത്തിലേക്കു കടന്നപ്പോൾ അത് രാജ്യം മുഴുവൻ ശ്രദ്ധിച്ചു. ആരെയും ബുദ്ധിമുട്ടിക്കാതെയായിരുന്നു അവർ മുംബൈയിലെത്തിയത്. സ്കൂൾ കുട്ടികളുടെ പരീക്ഷയെ ബാധിക്കാതിരിക്കാൻ അവർ ഒരു ദിവസം രാത്രി മുഴുവൻ നടക്കാൻ തീരുമാനിച്ചു. ഗതാഗതം മുടക്കാതെ മുദ്രാവാക്യം മുഴക്കി ശല്യമുണ്ടാക്കാതെ അവർ നഗരത്തിലെത്തി തമ്പടിച്ചു. അവർക്കു സഹായവുമായി മുംബൈവാസികൾ ഒന്നടങ്കം എത്തി. രാഷ്ട്രീയം മറന്ന് നേതാക്കൾ പിന്തുണയുമായെത്തി. ഒടുവിൽ സർക്കാരിനു ചർച്ചയ്ക്കു വഴങ്ങേണ്ടി വന്നു. അവരുടെ ആവശ്യങ്ങൾ അംഗീകരിക്കേണ്ടിവന്നു

സമര സംഘാടനത്തിലെ വ്യത്യസ്തത കൊണ്ടും അതിനു ലഭിച്ച മാധ്യമശ്രദ്ധ കൊണ്ടും മുംബൈ മാർച്ച് ചരിത്ര സംഭവമായി. അതുകൊണ്ടുതന്നെ ഈ മാർച്ച് ചില രാഷ്ട്രീയ പാഠങ്ങളും നമുക്കു തുറന്നുതരുന്നു. എന്തായിരിക്കണം രാഷ്ട്രീയ പ്രവർത്തനം, ജനകീയ പ്രശ്നങ്ങൾ എങ്ങനെ ഏറ്റെടുക്കണം എന്നീ കാര്യങ്ങളിൽ മറന്നുപോയ പാഠങ്ങൾ ഓർമിപ്പിക്കാൻ ഈ സമരം കാരണമായി. നമുക്കറിയാം ജനങ്ങൾക്കിടയിലേക്കിറങ്ങി സ്വാതന്ത്ര്യം എന്ന വികാരത്തെ ജ്വലിപ്പിക്കാൻ മഹാത്മാ ഗാന്ധിക്കും സുഭാഷ് ചന്ദ്ര ബോസിനെപ്പോലുള്ള നേതാക്കൾക്കും ഇന്ത്യൻ നാഷനൽ കോൺഗ്രസിനും കഴിഞ്ഞപ്പോഴാണ് ബ്രിട്ടീഷുകാർക്ക് ഇന്ത്യ വിട്ടുപോകേണ്ടിവന്നത്. കേരളത്തിൽ കമ്മ്യൂണിസ്റ്റ് പ്രസ്ഥാനങ്ങൾ ജാതിവിവേചനത്തിനും മുതലാളിത്ത ചൂഷണത്തിനുമെതിരെ ജനങ്ങൾക്കിടയിൽ ഇറങ്ങിപ്രവർത്തിച്ചാണ് ബാലറ്റിലൂടെ അധികാരമേറിയത്. എന്നാൽ കാലക്രമത്തിൽ എല്ലാ രാഷ്ട്രീയ കക്ഷികളും ഈ പ്രവർത്തന രീതി മാറ്റുകയും രാഷ്ട്രീയം എന്നാൽ അധികാരം എന്ന ഒറ്റ ലക്ഷ്യത്തിലേക്ക് മാത്രം ശ്രദ്ധയൂന്നുകയും ചെയ്തു.

അഴിമതിക്കയത്തിൽ മുങ്ങിയ നേതാക്കളൊക്കെ അടിസ്ഥാനതല പ്രവർത്തനം മറന്നു. പുതിയതായി ഉയർന്നുവന്ന നേതാക്കളും മുതിർന്ന നേതാക്കളുടെ പാദസേവകരായി മാത്രം മാറി. അതിലൂടെ സ്ഥാനമാനങ്ങളും സുഖ സൗകര്യങ്ങളും വർധിപ്പിക്കുക മാത്രമായി ലക്ഷ്യം. എപ്പോഴും പാവങ്ങളുടെ കാര്യത്തിൽ വേവലാതിപ്പെടുന്ന കമ്മ്യൂണിസ്റ്റ് നേതാക്കൾ പോലും ഇതിൽനിന്നു മുക്തരായില്ല. ഏറ്റവും മുന്തിയ കാറ്, ഓഫീസിലും വീട്ടിലും ഫൈവ് സ്റ്റാർ സൗകര്യം തുടങ്ങി ആഡംബരങ്ങളിൽ അവരും വീണുപോയി. വിദ്യാർഥിരംഗത്തുള്ള നേതാക്കൾ പോലും ഇതൊക്കെയില്ലാതെ ജീവിക്കാൻ കഴിയാത്തവരായി മാറി. എതിർചോദ്യം ഉയർത്തിയവരെ കാലത്തിനൊത്തു മാറേണ്ടേ എന്ന മറുചോദ്യം ഉയർത്തി നിശബ്ദരാക്കി.

ഇതിന്റെ പരിണത ഫലം എന്തായി എന്നു അറിയണമെങ്കിൽ ബംഗാളിലേക്കും ത്രിപുരയിലേക്കും നോക്കിയാൽ മതി. ബംഗാളിൽ ഭരണത്തിലിരുന്ന കോൺഗ്രസ് അധികാരത്തിൽ നിന്നു പുറത്തായത് സിദ്ധാർഥ ശങ്കർ റേയുടെ കിരാത ഭരണത്തിനുശേഷമായിരുന്നു. അതിനുശേഷം കോൺഗ്രസിന് അവിടെ പച്ചപിടിക്കാൻ കഴിഞ്ഞില്ല. പിന്നെ സിപിഎം നേതൃത്വത്തിലുള്ള ഇടതുഭരണമായിരുന്നു കാൽ നൂറ്റാണ്ടിലേറെ. ഗ്രാമങ്ങളിലെ പാർട്ടി ഓഫിസുകൾ പൊലീസ് സ്റ്റേഷന്റെയും കോടതിയുടെയും ചുമതല ഏറ്റെടുത്ത സ്ഥിതിയായിരുന്നു പിന്നീട്. രാഷ്ട്രീയ എതിരാളികളെ അടിച്ചമർത്തിയും ജനങ്ങളെ ഭയപ്പാടിലാഴ്ത്തിയും മുന്നോട്ടുപോയ ആ ഭരണത്തിന്റെ അന്ത്യം കുറിച്ചത് സിംഗൂരിലെ കർഷക പ്രക്ഷോഭമായിരുന്നു എന്നത് മറക്കരുത്. നെല്ലുവിളയുന്ന ഭൂമി ഏറ്റെടുത്ത് കാർനിർമാണ കമ്പനിക്ക് കൈമാറാനുള്ള നീക്കത്തെ കർഷകർ എതിർത്തപ്പോൾ ചോരയിൽ മുക്കിക്കൊല്ലാനായിരുന്നു കമ്മ്യൂണിസ്റ്റ് സർക്കാരിന്റെ ശ്രമം. ടിയാനൻമെൻ സ്ക്വയറിലെ വിദ്യാർഥി പ്രതിഷേധത്തെ ടാങ്ക് കയറ്റി അവസാനിപ്പിച്ച അതേ നിലപാടായിരുന്നു ബംഗാളിലെ കമ്മ്യൂണിസ്റ്റ് പാർട്ടിയും സ്വീകരിച്ചത്. അനന്തര ഫലം അടുത്ത തിരഞ്ഞെടുപ്പിൽതന്നെ വന്നു. സിപിഎം ഭരണത്തെ കടപുഴക്കി മമതയുടെ പാർട്ടി അധികാരമേറി. ഇന്ന് നിലനിൽപിനായി ചവിട്ടിനിൽക്കാൻ ഒരുതരി മണ്ണുപോലുമില്ലാത്ത അവസ്ഥയിലായി സിപിഎം. ഇന്നും ബംഗാളിലെ കർഷകന്റെയും സാധാരണക്കാരന്റെയും അവസ്ഥ അതിദയനീയമാണ്. എന്നാൽ അധികാരത്തിൽ നിന്നിറങ്ങി വർഷമിത്രയുമായിട്ടും അവിടെ അടിസ്ഥാനതലത്തിലിറങ്ങി പ്രവർത്തിക്കാൻ കോൺഗ്രസിനോ സിപിഎമ്മിനോ കഴിയുന്നില്ല. ജനങ്ങളുമായി സംവദിക്കാൻ കഴിയുന്നില്ല.

ത്രിപുര കമ്മ്യൂണിസ്റ്റ് പാർട്ടികളുടെ അവശേഷിച്ച കോട്ടകളിലൊന്നായിരുന്നു. എന്നാൽ അവിടെയും ഇത്തവണ പാർട്ടിക്ക് അടിപതറി. എന്തുകൊണ്ട് എന്നുചോദിച്ചാൽ ജനവിരുദ്ധ സമീപനം എന്നേ പറയാനുള്ളു. കമ്മ്യൂണിസ്റ്റ് രാഷ്ട്രങ്ങളിലെപ്പോലെ ഏകപാർട്ടി സമീപനം ആയിരുന്നു ത്രിപുരയിലും സിപിഎമ്മിന്റേത്. സിപിഎമ്മിന് ആധിപത്യം ഉള്ള എവിടെയും സ്വീകരിക്കുന്ന സമീപനം ഇതുതന്നെ. തിരുവനന്തപുരം യൂണിവേഴ്സിറ്റി കോളജിൽ എതിർപാർട്ടിക്കാരാരെങ്കിലും അനങ്ങിയാൽ അടിച്ചുതകർത്തുകളയും. ആ സമീപനം തന്നെയാണ് ത്രിപുരയിലും വിനയായത്. അടിച്ചമർത്തപ്പെട്ട ഒരു സമൂഹത്തിന് പ്രതികരിക്കാൻ നേരത്തേ കഴിഞ്ഞിരുന്നില്ല. എല്ലാ രംഗത്തും പിന്നാക്കാവസ്ഥ. കോൺഗ്രസിന് തങ്ങളെ രക്ഷിക്കാൻ കഴിയില്ല എന്ന ബോധ്യമാണ് ത്രിപുരയിലെ ജനങ്ങൾക്കുണ്ടായിരുന്നത്. പകരം ആര് എന്ന് നോക്കിയിരിക്കുമ്പോഴാണ് ബിജെപി രംഗത്തുവരുന്നത്. മോദി സർക്കാരിന്റെ നേതൃത്വത്തിലുള്ള കേന്ദ്ര സർക്കാർ ജനങ്ങളിൽ നിന്ന് ഏറെ അകന്നുകഴിഞ്ഞതാണെങ്കിലും ത്രുപുരയിലെ ജനങ്ങളെ സംബന്ധിച്ചിടത്തോളം സിപിഎമ്മിന് തിരിച്ചടി നൽകാൻ ഏറ്റവും പറ്റിയ പാർട്ടി ബിജെപിയായിരുന്നു. ബിജെപിയുടെ നന്മയിൽ വിശ്വസിച്ചൊന്നും ആവില്ല അവർ വോട്ട് കുത്തിയത്. സിപിഎമ്മിന്റെ അടിച്ചമർത്തലിൽ നിന്ന് അവർക്ക് രക്ഷപ്പെടണമായിരുന്നു. റഷ്യയിൽ കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ തകർച്ച ജനം ആഘോഷിച്ചത് ലെനിന്റെയും മറ്റും പ്രതിമ വലിച്ചുതാഴെയിട്ടും തകർത്തും ആയിരുന്നു. ത്രിപുരയിലും അതുതന്നെ സംഭവിച്ചു. എതിർക്കാൻ ഒരു കരവും ഉയർന്നില്ല. എന്നാൽ ഇതിൽനിന്നൊക്കെ പാഠം പഠിച്ച് ജനങ്ങൾക്കിടയിലേക്ക് ഇറങ്ങിച്ചെല്ലാൻ രാഷ്ട്രീയ കക്ഷികൾക്ക് കഴിയുന്നുണ്ടോ?. കോൺഗ്രസിന്റെ ഭാഗത്തുനിന്ന് പ്രതീക്ഷാനിർഭരമായ ചില നീക്കങ്ങൾ കാണുന്നുണ്ട്. രാജസ്ഥാനിൽ കർഷ

കരുടെ പ്രശ്നങ്ങളെ ഏറ്റെടുത്ത രാഹുൽ ഗാന്ധി പിന്നീട് മധ്യ പ്രദേശിലും സമരം ചെയ്യുന്ന കർഷകരുമായി സംവദിക്കാനെത്തി. അത് ശ്രദ്ധേയമായ ഒരു നീക്കമായിരുന്നു. എന്നാൽ അതിനൊരു തുടർച്ച ഉണ്ടാക്കാനോ പാർട്ടി പ്രവർത്തകരെ അടിസ്ഥാനതലത്തിലേക്ക് ഇറക്കിവിടാനോ കോൺഗ്രസിന് ഇനിയും ആയിട്ടില്ല. എന്നാൽ പ്രവർത്തന രീതിയിൽ മാറ്റം വേണമെന്നും ജനങ്ങളുമായുള്ള ബന്ധം അറ്റുപോയതാണ് പ്രശ്നമെന്നും ഉള്ള ബോധ്യം എല്ലാവർക്കും ഉണ്ടായിട്ടുണ്ട്.

എന്നാൽ സിപിഎമ്മിനോ?. അവർ ഇപ്പോഴും അടിച്ചമർത്തൽ പാതയിൽ തന്നെ. കണ്ണൂരിലെ തളിപ്പറമ്പിനടുത്ത് കീഴാറ്റൂരിൽ നടക്കുന്ന കർഷക സമരത്തോട് അവർ പുലർത്തുന്ന സമീപനം മാത്രം ശ്രദ്ധിച്ചാൽ മതി. കൃഷി നിലവും തോടുകളും നികത്തി റോഡ് നിർമിക്കുന്നതിനെതിരെ അവിടെ കർഷകർ ഏറെ നാളായി സമരത്തിലാണ്. വയൽക്കിളികൾ എന്ന കൂട്ടായ്മ രൂപീകരിച്ചാണ് അവരുടെ സമരം. എന്നാൽ ഈ സമരത്തെ ആദ്യം മുതലേ അടിച്ചൊതുക്കാനാണ് സിപിഎം ശ്രമിച്ചത്. അത് പരാജയപ്പെട്ടപ്പോൾ കള്ളക്കേസ് ചുമത്താനും വ്യാജപ്രചാരണങ്ങളിലൂടെ സമരക്കാരെ തളർത്താനും ശ്രമം തുടങ്ങി. അതും വിജയിക്കാതായതോടെ കഴിഞ്ഞ ദിവസം പൊലീസിനെ ഉപയോഗിച്ച് സമരക്കാരെ അറസ്റ്റ് ചെയ്തു നീക്കിയതിനു പിന്നാലെ സമരപ്പന്തൽ തീയിട്ട് നശിപ്പിച്ചു സിപിഎം അവരുടെ രീതി വ്യക്തമാക്കി. സമരപ്പന്തലിനു തീയിടുന്നത് ക്യാമറയിൽ പകർത്താൻ ശ്രമിച്ചവരെ ഭീഷണിപ്പെടുത്തി വിലക്കി. മാതമല്ല, പുറത്തുനിന്നുള്ള ആരും കീഴാറ്റൂരിൽ സമരം ചെയ്യാൻ പാടില്ലെന്ന അപ്രഖ്യാപിത നിയമവും സിപിഎം നടപ്പിലാക്കി. ഇപ്പോൾ സിപിഎമ്മിന്റെ കണ്ണുവെട്ടിച്ച് ആർക്കും അവിടെച്ചെന്ന് സമരം ചെയ്യാനാവില്ല.

ഫാഷിസം കൊടികുത്തിവാഴുന്നു എന്ന് ആരോപിക്കപ്പെടുന്ന മഹാരാഷ്ട്രയിൽ കേരളത്തിൽ നിന്നുള്ള സിപിഎം പ്രവർത്തകനായ വിജു കൃഷ്ണന് അവിടെ ചെന്ന് കർഷകരെ സംഘടിപ്പിക്കാനും അവരെ മുംബൈയിലേക്ക് നയിക്കാനും വിലക്കില്ല. പക്ഷേ കമ്മ്യൂണിസ്റ്റ് സർക്കാർ ഭരിക്കുന്ന കേരളത്തിൽ കീഴാറ്റൂരിൽ സമരം ചെയ്യാൻ അയൽഗ്രാമക്കാരനു പോകണമെങ്കിൽ പോലും സിപിഎം അനുവദിക്കണം. എന്തു മനോഹരമായ ജനാധിപത്യം!

ചിലർ കണ്ടാലും കൊണ്ടാലും പഠിക്കില്ല. കാൽക്കീഴിൽ നിന്ന് ബംഗാളും ത്രിപുരയും ഒലിച്ചുപോയിട്ടും അതിൽ നിന്നുള്ള പാഠങ്ങൾ ഉൾക്കൊള്ളാൻ മടി. കേരളത്തിൽ പോലും പരിഹരിക്കപ്പെടേണ്ട ജനകീയ പ്രശ്നങ്ങൾ ഒട്ടേറെയുള്ളപ്പോഴും പഞ്ചായത്തുകൾ തോറും ബാറുകൾ തുറക്കുന്നതിലാണ് ആവേശം. കമ്മ്യൂണിസ്റ്റ് മേലങ്കിയിൽ പൊതിഞ്ഞ ഫാഷിസ്റ്റ്, മുതലാളിത്ത പാർട്ടിയായി സിപിഎം മാറുന്നുവോ? പാഠം പഠിക്കാൻ തയ്യാറെടുക്കുന്ന കോൺഗ്രസിനെയെങ്കിലും ഇക്കാര്യത്തിൽ സിപിഎം മാതൃകയാക്കുമോ? കണ്ടറിയാം. സിംഗൂരിലെ കർഷക പ്രക്ഷോഭം ബംഗാളിൽ സിപിഎമ്മിന്റെ അന്ത്യം കുറിച്ചെങ്കിൽ, സഖാക്കളുടെ അടിച്ചമർത്തൽ ത്രിപുരയിൽ ജനരോഷം ഉണ്ടാക്കിയെങ്കിൽ കേരളം എന്ന ഈ തുരുത്തിലും അതു സംഭവിച്ചുകൂടായ്കയില്ല. കോൺഗ്രസിനെ തകർത്ത് ബിജെപിയെ മുഖ്യപ്രതിപക്ഷമാക്കി ആചന്ദ്രതാരം ഭരിക്കാമെന്നാണ് വ്യമോഹമെങ്കിൽ അത് ത്രിപുരയിൽ സംഭവിച്ചതിന്റെ ആവർത്തനമായിരിക്കും. കോൺഗ്രസിന് പ്രവർത്തിക്കാനൊരു സ്പേസ് പോലും കൊടുക്കാതിരുന്നപ്പോൾ തീവ്ര വലതുപക്ഷം അവിടെ അധികാരമേറി. കേരളവും ആ സാധ്യത തുറന്നിടുന്നുണ്ട്. കണ്ട് അറിയാത്തവർ കൊള്ളുമ്പോൾ അറിയും.

ജനങ്ങളിലേക്ക്, ജനങ്ങൾക്കിടയിലേക്ക് ആഴത്തിലിറങ്ങുക. അവരെ ഭരിക്കാതെ അവരിലൊരാളാവുക. അത് തിരിച്ചറിയുന്നവർ ഭാവി ഇന്ത്യയുടെ, കേരളത്തിന്റെ പതാകവാഹകരാകും. സംശയമില്ല

**മേമ്പൊടി**

കഴിഞ്ഞ ലോക്സഭാ തിരഞ്ഞെടുപ്പിലൂടെ ബിജെപി സർക്കാർ അധികാരമേറി. സീറ്റുകളുടെ എണ്ണത്തിൽ ബിജെപി ഒറ്റയ്ക്കുതന്നെ വൻ നേട്ടമുണ്ടാക്കി. കേവല ഭൂരിപക്ഷം ബിജെപിക്കു തന്നെ ലഭിച്ചു. എന്നാൽ 34 ശതമാനത്തോളം വോട്ട് മാത്രമേ പാർട്ടിക്കു ലഭിച്ചുള്ളൂ. പ്രതിപക്ഷനിര ഭിന്നിച്ചുനിൽക്കുകയായിരുന്നു. കഴിഞ്ഞ യുപി നിയമസഭാ തിരഞ്ഞെടുപ്പിലും സ്ഥിതി ഭിന്നമായിരുന്നില്ല. ബിജെപി മൂന്നിൽ രണ്ടു ഭൂരിപക്ഷം നേടിയെങ്കിലും വോട്ട് ശതമാനം 33ന് അടുത്തേ ഉണ്ടായിരുന്നുള്ളൂ. എന്നാൽ ഈ മാസം നടന്ന ലോക്സഭാ ഉപതിരഞ്ഞെടുപ്പിൽ യുപിയിലെ രണ്ടു മണ്ഡലങ്ങളിലും ബിജെപി പരാജയപ്പെട്ടു. എസ്പി, ബിഎസ്പി സഖ്യമാണ് അവിടെ വിജയിച്ചത്. വോട്ടർമാരിൽ നല്ല സ്വാധീനമുള്ള ഈ രണ്ടു പാർട്ടികളും ഒന്നിച്ചുനിന്നാൽ യുപിയിൽ ബിജെപി വെള്ളം കുടിക്കുമെന്നാണ് ഇതിന്റെ അർഥം. നോട്ട് നിരോധനം ഉൾപ്പെടെ തുഗ്ലക്ക് പരിഷ്കാരങ്ങളിലൂടെ ജനങ്ങളെ വലയ്ക്കുന്ന മോദി ഭരണം അവസാനിപ്പിക്കാൻ ഒന്നുചേരാൻ പ്രതിപക്ഷനിരയ്ക്കാവുമോ? തെലുഗുദേശം പാർട്ടി എൻഡിഎ ബന്ധം അവസാനിപ്പിച്ചു. ശിവസേന ബിജെപിയുടെ കടുത്ത വിമർശകരായി. എന്തു സംഭവിച്ചാലും അത്ഭുതമില്ല.

## ഉപകാരസ്മരണ



ഒരു വിശ്വാസി

# യാക്കോബിന്റെ വഴി
## തീർത്ഥാടനക്കുറിപ്പുകൾ (4)



ഫാ. മാത്യു ചാർത്താക്കുഴിയിൽ

സാന്റിയാഗോയിലേക്കുള്ള തീർത്ഥാടനപാതകൾ എല്ലാം തന്നെ ഇന്നു വളരെ തിരക്കേറിയതായിക്കൊണ്ടിരിക്കുകയാണ്. അവധിക്കാലത്ത് മാനസികോല്ലാസത്തിനും, ആരോഗ്യം മെച്ചപ്പെടുത്തുന്നതിനുമുള്ള ഒരു നല്ല വഴിയായി ചിലരെങ്കിലും ഇതിനെ കാണുന്നു. അങ്ങനെ തീർത്ഥാടനം "ഉല്ലാസ യാത്ര" യാക്കി മാറ്റുമ്പോൾ അതിൽ നിന്നും ആത്മീയ അനുഭവം ഒന്നും തന്നെ ഉണ്ടാകില്ല. ഇനി വരുന്ന കുറെ ലക്കങ്ങളിൽ ഞാൻ നടന്ന തീർത്ഥാടനപാതയുടെ പ്രത്യേകതകളും, നേരിട്ട ചില ശാരീരിക പ്രയാസങ്ങളും, കണ്ടുമുട്ടിയ ആളുകളുടെ ജീവിതാനുഭവങ്ങളും കോർത്തിണക്കി അതു കാഹളത്തിന്റെ വായനക്കാരുമായി പങ്കുവെക്കാനാണ് ഉദ്ദേശിക്കുന്നത്.

"ഫ്രഞ്ച് തീർത്ഥാടനം" (French Camino) ആരംഭിക്കുന്ന സാൻ ജീൻ പിയേദി പോർട്ട് (San Jean Pied de Port)എന്ന കൊച്ചുഗ്രാമം പിരനീസ് (Pyrenees) പർവ്വതനിരകളുടെ താഴ്‌വാരത്തിലാണ്. ഈ പർവ്വതനിര ഫ്രാൻസിന്റെയും സ്പെയിനിന്റെയും അതിർത്തിയിൽ അഞ്ഞൂറു കിലോമീറ്ററോളം നീളത്തിൽ കിടക്കുന്ന മനോഹരമായ ഒരു ഭൂപ്രദേശമാണ്. സാൻ ജീൻ പിയേദി പോർട്ട് ഒരു ഫ്രഞ്ച് ഗ്രാമമാണ്. അവിടെ നിന്നും ആയിരത്തി മൂന്നോറോളം മീറ്റർ മല കയറിയിറങ്ങുന്നത് സ്പെയിനിലെ റോൻസസ്‌വാലസ് എന്ന ഗ്രാമത്തിലേക്കാണ്. ഇരുപത്തിയഞ്ച് കിലോമീറ്ററുള്ള ഈ യാത്ര തീർത്ഥാടനപാതയിലെ ഏറ്റം ആയാസകരവും എന്നാൽ ഏറ്റം പ്രകൃതിരമണീയവുമായ ഒന്നാണ്.

2014 ജൂൺ മാസത്തിലെ വസന്തകാലത്തെ നല്ല കാലാവസ്ഥ എന്റെ യാത്രയ്ക്ക് വലിയ അനുഗ്രഹമായിരുന്നു. റോമിൽ നിന്നും ദീർഘയാത്ര ചെയ്താണ് ഫ്രാൻസിലെ ഈ ഗ്രാമത്തിൽ വൈകുന്നേരത്തോടെ ഞാൻ എത്തിയത്. യാത്രയുടെ അവസാനപാദത്തിൽ എന്റെ അടുത്ത് ഇരുന്ന ഏകദേശം അറുപത് വയസ്സ് പ്രായം തോന്നിക്കുന്ന ആളും തീർത്ഥാടനത്തിനുള്ള പുറപ്പാടാണെന്ന് എനിക്ക് തോന്നി. കഷണ്ടി കയറിയ തലയും, നല്ലതുപോലെ നരച്ച താടി മീശയും, തിളങ്ങുന്ന കണ്ണുകളുമുള്ള അദ്ദേഹം എന്നെയും ശ്രദ്ധിക്കുന്നുണ്ടായിരുന്നു. ഒരു ശക്തിക്കുവേണ്ടി എന്റെ കൈയ്യിലിരുന്ന ജപമാലയുടെ മണികൾ ഞാൻ അറിയാതെ തന്നെ ഉരുട്ടിക്കൊണ്ടിരുന്നു. എന്റെ യാത്രയിലെ ഏറ്റവും വിലപ്പിടിപ്പുള്ള വസ്തുവും, പ്രധാന ആയുധവുമായി ഈ ജപമാല രണ്ട് തീർത്ഥാടനങ്ങളിലും എന്നോടൊപ്പം യാത്ര ചെയ്തു. കർത്താവിന്റെ കാൽപ്പാടുകളെ അനുധാവനം ചെയ്യാൻ ജെറുസലേമിൽ എത്തുന്ന തീർത്ഥാടകൻ ധരിക്കുന്ന കുരിശ് പോലെയും, മദ്ധ്യകാലയുഗത്തിലെ തീർത്ഥാടകന്റെ കഴുത്തിലണിയുന്ന തടികുരിശ് പോലെയും എന്റെ കൈയിലും

കഴുത്തിലും കീശയിലുമൊക്കെ ഈ ജപമാലയും എപ്പോഴും ഉണ്ടായിരുന്നു. ഒരു തീർത്ഥാടകൻ കഴുത്തിലണിയുന്ന കുരിശിനു വലിയ അത്ഭുതശക്തിയുണ്ടെന്ന് പണ്ടുകാലത്തെ ആളുകൾ വിശ്വസിച്ചിരുന്നു. ഇത്തരം കുരിശുകൾ കൈക്കലാക്കുന്നതിനുവേണ്ടി സാന്റിയാഗോയിൽ പോയി വരുന്ന തീർത്ഥാടകരെ കൊല്ലാൻ പോലും ആളുകൾക്ക് മടിയുണ്ടായിരുന്നില്ല. ഇന്നും എന്തെങ്കിലും പ്രത്യേകം നിയോഗം വെച്ച് പ്രാർത്ഥിക്കണമെങ്കിൽ ഈ ജപമാല തന്നെയാണ് ഞാൻ ഉപയോഗിക്കുന്നത്.

ഒന്നരമണിക്കൂർ നീണ്ട ബസ് യാത്രക്കിടയിൽ എന്റെ അടുത്തിരുന്ന ആളിനെ ഞാൻ പരിചയപ്പെട്ടിരുന്നു. ഇറ്റലിക്കാരനായ ജാംപൗളോ ഇംഗ്ലീഷും, സ്പാനിഷും ഒക്കെ നന്നായി കൈകാര്യം ചെയ്തിരുന്നു. അദ്ദേഹത്തിന്റെ രണ്ടാമത്തെ തീർത്ഥാടനമാണിത്. ആദ്യത്തെ തീർത്ഥാടനം മുന്നൂറ് കിലോമീറ്റർ നടത്തിയപ്പോഴേക്കും പൂർത്തിയാക്കാൻ കഴിയാതെ തിരികെ പോകേണ്ടി വന്നു. യാത്ര തുടങ്ങി ഏതാനും ദിവസങ്ങൾക്കുള്ളിൽ അദ്ദേഹത്തിന്റ ഭാര്യയുടെ കാൽമുട്ടിനു പ്രയാസം നേരിട്ടു. തന്റെ ബാഗ് പുറത്തും ഭാര്യയുടെ ബാഗ് മുൻപിലും വഹിച്ചുകൊണ്ടുള്ള യാത്ര അധിക ദിവസം തുടരാൻ അദേഹത്തിനു സാധിച്ചില്ല. എങ്കിലും ഭാര്യയുടെ വേദനയിൽ പങ്കുപറ്റി ഭാരം ചുമക്കാൻ തയ്യാറായ ജാംപൗളോ കുടുംബജീവിതത്തിന്റെ നല്ലൊരു മാതൃകയാണെന്നു എനിക്കു തോന്നി. ഈ തീർത്ഥയാത്രയെല്ലാം ഒരു പ്രത്യേക പ്രാർത്ഥാനിയോഗം വച്ചാണ് അദേഹം നടത്തുന്നത്. മക്കളില്ലാതിരുന്ന ജാംപൗളോയും, അന്നായും ഒരു വയസ്സുള്ള ഇറ്റലിക്കാരനായ ഒരു കുഞ്ഞിനെ ദത്തെടുത്തു. വളരുന്ന പ്രായത്തിൽ നല്ല വിദ്യാഭ്യാസവും ആത്മീയ ശിക്ഷണവുമൊക്കെ നൽകി. എന്നാൽ ഇപ്പോൾ 37 വയസ്സുള്ള മകൻ വലിയ ഉത്തരവാദിത്വങ്ങളൊന്നുമില്ലാത്തവനെ പോലെയാണ് പെരുമാറുന്നത്. പലപ്പോഴും സാമ്പത്തികമായും വൈകാരികമായും ജാംപൗളോയുടെ തണലിൽ തന്നെയാണ് കഴിയുന്നത്. ആ മകന്റെ ജീവിതത്തിൽ അത്ഭുതകരമായ ദൈവീക ഇടപ്പെടലെന്ന നിയോഗം വെച്ചുകൊണ്ടാണ് അദ്ദേഹം യാക്കോബിന്റെ കബറിടത്തിലേക്ക് തീർത്ഥാടനം നടത്തുന്നത്. അങ്ങനെ എന്റെ അനേകം പ്രാർത്ഥനാനിയോഗങ്ങളുടെ കൂട്ടത്തിൽ ഇതും കൂടെ ചേർക്കപ്പെട്ടു.

വൈകുന്നേരം 7.00 മണി ആയികാണും ഞങ്ങൾ സാൻ ജിൻ പിയേദി പോർട്ടിൽ എത്തിയപ്പോൾ. സൂര്യവെളിച്ചം രാത്രി 9.30 വരെയും ഉള്ള സമയമായതിനാൽ ഉച്ചസമയത്തെ പ്രതീതിയായിരുന്നു ഗ്രാമത്തിലെവിടെയും. ഗ്രാമത്തിന്റെ നടുക്ക് കൂടി ഒഴുകിയിരുന്ന നീവ് (Nive) നദിയും, അതിനുമുകളിലുള്ള പഴയ പാലവും, കല്ലു പാകിയ നിരത്തുകളും ഗ്രാമത്തെ മനോഹരമാക്കിയിരുന്നു. എത്രയും വേഗം അന്തിയുറങ്ങാൻ ഒരു സ്ഥലം അന്വേഷിച്ചു ജാം പൗളോയും ഞാനും നടക്കാൻ തുടങ്ങി. സത്രങ്ങളിലൊന്നും ഇനിയും ഇടമില്ലെന്ന ബോർഡ് ഞങ്ങളെ സങ്കടപ്പെടുത്തി. എന്നാൽ അന്വേഷണത്തിനിടയിൽ ഇറ്റലിക്കാരായ മൂന്നു കൂട്ടുകാരെ കൂടി ഞങ്ങൾക്കു കിട്ടി – മാർക്കോയും, പീനായും, ദാനിയേലയും. അവരും തീർത്ഥാടനത്തിനായി വന്നിരിക്കുന്നവരായിരുന്നു. മാർക്കോ തന്റെ കൈയിലുള്ള "തീർത്ഥാടന സഹായി" ൽ നിന്നും (Tourist guide) ഒരു ഫോൺ നമ്പർ കണ്ടുപിടിച്ചു ഫോൺ വിളിച്ചു. അങ്ങനെ തീർത്ഥാടന പാതയിൽ തന്നെ അഞ്ചു കിലോ മീറ്റർ ദൂരത്തിലുള്ള ഒരു സ്വകാര്യസത്രത്തിൽ ഞങ്ങൾക്കു അന്തിയുറങ്ങാനും ഭക്ഷണത്തിനുമുള്ള സൗകര്യം ലഭിച്ചു. കത്തോലിക്കരായിരുന്ന അവർക്കെല്ലാം കൂടെനടക്കാൻ ഒരു അച്ചനെ കിട്ടിയതിലുള്ള സന്തോഷം മറച്ചു വച്ചതുമില്ല. അങ്ങനെ ഒറ്റ ദിവസം കൊണ്ട് പേരുമാറ്റി ഞാൻ "പാദ്രേ മത്തേയോ ജോർജ്ജിനി" ആയി മാറി.

പകലത്തെ യാത്രയുടെയെല്ലാം ക്ഷീണം കാരണം അടുത്ത കട്ടിലിൽ കിടന്നുറങ്ങിയിരുന്ന ജർമ്മൻകാരന്റെ താളാത്മകമായ കൂർക്കം വലിക്കും എന്റെ നിദ്രയ്ക്ക് ഭംഗം വരുത്തുന്നതിനു സാധിച്ചില്ല. രാവിലെ 5.30 നു തന്നെ എഴുന്നേറ്റു പ്രഭാതകൃത്യങ്ങളൊക്കെ നടത്തി അവിടുത്തെ സ്വീകരണമുറിയിലുണ്ടായിരുന്ന ഒരു മേശയിൽ വെള്ളത്തുണി വിരിച്ച് കുർബാന ചൊല്ലി. ജാം പൗളോയും, മാർക്കോയും സന്തോഷത്തോടെ അതിൽ പങ്കെടുത്തു. പ്രഭാത ഭക്ഷണത്തിനു ശേഷം 25 കിലോമീറ്റർ ദൂരത്തിലുള്ള റോൺസസ്‌വാലസ് (Roncesvalles) ലക്ഷ്യമാക്കി ഞങ്ങൾ നടത്തം ആരംഭിച്ചിരുന്നു.

ഫ്രഞ്ചു തീർത്ഥാടനപാതയിലെ ഏറ്റം വെല്ലുവിളി നിറഞ്ഞതും, പ്രകൃതിരമണീയവുമായ പാതയായിരുന്നു ഇത്. ഒരു ദിവസം ആയിരത്തി അഞ്ഞൂറിലധികം മീറ്റർ മലകയറുകയെന്നത് ആയാസകരമായിരുന്നു. തീർത്ഥാടനപാതയിലൊക്കെ തന്നെ പുതിയ ആളുകളെ കണ്ടുമുട്ടുക സാധാരണമായിരുന്നു. നമ്മളൊക്കെ നടത്തുന്ന ട്രയിൻ യാത്ര പോലെ അപരിചിതർ പെട്ടെന്നു സുഹൃത്തുക്കളായി മാറുന്നത് തീർത്ഥാടനത്തിൽ സ്വാഭാവികമാണ്. ഏതാനും വർഷങ്ങൾക്കുമുൻപ് തീർത്ഥാടനത്തിനിടയിൽ മരിച്ച ജപ്പാൻകാരന്റെ ശവകുടീരം കാണിക്കുന്ന ഒരു കുരിശും വഴിയിൽ കാണാനിടയായി.

അങ്ങനെ ജപമാലയും ചൊല്ലി ഒറ്റയ്ക്കു നടക്കുമ്പോഴാണു നല്ല നീളമുള്ള ഒരു ചെറുപ്പക്കാരൻ എന്റെ പിന്നാലെ നടന്നു വരുന്നത് ഞാൻ ശ്രദ്ധിച്ചത്. വാമനനെ ചവിട്ടിത്താഴ്ത്തിയ മഹാവിഷ്ണുവിന്റെ രൂപത്തിലുള്ള അദ്ദേഹത്തിനു മൂന്നു കാൽ വച്ചാൽ സാന്റിയാഗോയിൽ എത്താൻ സാധിക്കുമെന്നു എനിക്കു തോന്നി. എന്റെ കൈയ്യിലുള്ള ജപമാല കണ്ടിട്ടാവണം അദ്ദേഹം സംസാരിക്കാൻ ഉള്ള താത്പര്യം ഒളിച്ചുവെച്ച് എന്നെ നോക്കി ചിരിക്കുക മാത്രം ചെയ്തു. നന്നായി ചിരിക്കുന്നതു തന്നെ പ്രകാശപൂരിതമായ ഒരു ജീവിതത്തിന്റെ ലക്ഷണമാണ്.അതുകൊണ്ട് അദ്ദേഹത്തെ നോക്കി ഞാനും ചിരിച്ചു. ആ ചിരി മറ്റൊരു സൗഹൃദത്തിന്റെ തുടക്കം മാത്രമായിരുന്നു.

സ്പെയിനിന്റെ തെക്കേ അറ്റത്തുള്ള സെവിൽ (Seville) എന്ന നഗരത്തിനടുത്തു നിന്നാണ് പെദ്രോ (Pedro) വരുന്നത്. ഏകദേശം ഏഴു ലക്ഷത്തിലധികം ജനസംഖ്യയുള്ള സെവിൽ സ്പെയിനിലെ നാലാമത്തെ വലിയ നഗരമാണ്. ഇന്ത്യയിൽ നാലഞ്ചു കുടുംബങ്ങൾ കൂടിയാൽ അതിൽ കൂടുതൽ ആളുകൾ കാണുമെന്നു തമാശയായി ഞാൻ അദ്ദേഹത്തോടു പറഞ്ഞു. എന്നെ പരിചയപ്പെടുത്തിയതിനുശേഷം അദ്ദേഹത്തെക്കുറിച്ചു കൂടുതൽ അറിയാൻ ഞാനും താത്പര്യം പ്രകടിപ്പിച്ചു.

ഏകദേശം ആറായിരം ജനങ്ങളുള്ള തന്റെ ചെറിയ പട്ടണത്തിലെ ബാന്റ് ട്രൂപ്പിന്റെ സംവിധായകനും നടത്തിപ്പുക്കാരനുമാണ് പെദ്രോ. അതു കൂടാതെ അവിടെയുള്ള ഒരു സ്ഥാപനത്തിൽ അക്കൗണ്ടന്റായും ജോലി ചെയ്യുന്നു. ഈ രണ്ടു വിഷ

യവും അദ്ദേഹം യൂണിവേഴ്സിറ്റിയിൽ പഠിച്ചതാണ്. സംഗീതം അദ്ദേഹത്തെ സംബന്ധിച്ച് ജീവിതമാണ്. മനുഷ്യഹൃദയത്തിൽ അടിഞ്ഞുകൂടിയിരിക്കുന്ന വിഷമങ്ങളെയും പ്രയാസങ്ങളെയും അലിയിച്ചുകളയാൻ സംഗീതത്തിനു കഴിയുമെന്നു പെദ്രോ പറയുന്നു. അത്രമാത്രം അലിഞ്ഞില്ലാതാകാനുള്ള ദുഃഖങ്ങൾ ഈ ചെറുപ്രായത്തിൽ എങ്ങനെ തന്റെ ജീവിതത്തിൽ കടന്നുകൂടി എന്ന് പെദ്രോ എന്നോടു വിവരിച്ചു.

അപ്പനും അമ്മയും രണ്ടാൺമക്കളുമുള്ള സന്തുഷ്ട കുടുംബമായിരുന്നു അദ്ദേഹത്തിന്റേത്. അമ്മ വളരെ ഭക്തയായ സ്ത്രീയാണ്. സാധിക്കുമെങ്കിൽ എല്ലാ ദിവസവും പള്ളിയിൽ പോകാൻ ശ്രമിക്കും. രാത്രിയായിരിക്കുമ്പോഴും പ്രകാശം അധികം താമസിയാതെ വരുമെന്നു പ്രത്യാശിക്കുന്ന ഒരു ചെറുകിളിയുടെ അത്രയും ആഴമായ വിശ്വാസം തന്റെ അമ്മയ്ക്കുണ്ടെന്നു പെദ്രോ പറയുന്നു. അപ്പൻ കൽക്കരിഖനി തൊഴിലാളിയായിരുന്നു. കഠിനാദ്ധ്വാനമാണ് ജീവിതവിജയത്തിന്റെ അടിസ്ഥാനമെന്നതായിരുന്നു അദ്ദേഹത്തിന്റെ മതം. പെദ്രോയുടെ ബാന്റ് ട്രൂപ്പിൽ അപ്പനും ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ സംഗീതം അത്ര പോരായെന്ന് തോന്നിയതിനാൽ ചെണ്ട (drum) കൊട്ടാൻ മാത്രമേ പെദ്രോ അനുവദിച്ചിരുന്നുള്ളൂ. അതിനു "ധും" "ധും" "ധുംധുംധും" എന്നു മാത്രം അടിച്ചാൽ മതിയാകും. പെദ്രോയോട് ദേഷ്യം വരുമ്പോൾ അതുപോലും അപ്പൻ തെറ്റിച്ച് അടിക്കുമായിരുന്നു എന്നും പെദ്രോ പറഞ്ഞു.

പെദ്രോയുടെ ഏറ്റവും വലിയ സന്തോഷം അദ്ദേഹത്തെക്കാൾ രണ്ട് വയസുകുറവുള്ള അനുജൻ ആയിരുന്നു. ഇവർ രണ്ടും എല്ലാം ഒരുമിച്ചായിരുന്നു ചെയ്തിരുന്നത്. മലകയറാൻ പോകുന്നതും സംഗീത പരിപാടികൾ ആസൂത്രണം ചെയ്തിരുന്നതുമെല്ലാം ജ്യേഷ്ഠനും അനുജനും കൂടി ആയിരുന്നു. അങ്ങനെ ജീവിതം സന്തോഷകരമായി പോകുന്ന അവസരത്തിൽ 21-ാമത്തെ വയസ്സിൽ അനുജനു കാൻസർ പിടിപ്പെടുന്നു. രോഗിയായതിനുശേഷവും അവർ ഒരുപാട് യാത്രകൾ ഒന്നിച്ചു നടത്തി. ഒരിക്കൽ പെദ്രോയും അനുജനും സാന്റിയാഗോയിൽ യാക്കോബിന്റെ കബറിടത്തിൽ എണ്ണൂറോളം കിലോമീറ്റർ കാറിൽ യാത്രചെയ്തു വന്നു. അവിടെ വച്ച് അനുജൻ പെദ്രോയോട് തന്റ ആഗ്രഹം പറഞ്ഞു. രോഗം സുഖപ്പെടുമ്പോൾ സാന്റിയാഗോ തീർത്ഥാടനം പദയാത്രയായി അദ്ദേഹം നടത്തും.

പതിനെട്ട് മാസങ്ങൾക്ക് മുൻപ് ആറ് വർഷക്കാലം കാൻസർ രോഗത്തോട് പടപൊരുതി അദ്ദേഹം മരിച്ചുപോയി. അനുജൻ ബാക്കിവെച്ച ആഗ്രഹം പൂർത്തീകരിക്കാനായി, അനുജന്റെ ഓർമ്മകളും പേറി പെദ്രോ സാന്റിയാഗോയ്ക്ക് നടക്കുകയാണ്. അദ്ദേഹത്തിന്റെ ബാഗിൽ സൂക്ഷിച്ചിരുന്ന അനുജന്റെ ഫ്രെയിം ചെയ്ത ചെറിയ ഒരു കളർഫോട്ടോ അദ്ദേഹം എനിക്കു കാണിച്ചു തന്നു. തന്റെ കഥ എന്നോട് വിവരിച്ചപ്പോൾ അറിയാതെ പെദ്രോയുടെ നയനങ്ങൾ ഈറനണിയുന്നത് ഞാൻ കണ്ടു. എന്റെ കണ്ണിൽ നിന്നും അടർന്നുവീണ ഇരുതുള്ളി കണ്ണീർ അനേക വിശുദ്ധർ നടന്നുപോയ ആ പാവനപാതയിലെ മണ്ണിൽ വീണു ചിതറി. പെദ്രോ കാണാതെ ഞാൻ എന്റെ കണ്ണ് തുടച്ചു.

"പാദ്രേ മത്തെയോ, ഞാനൊരു വലിയ വിശ്വാസിയൊന്നുമല്ല. പക്ഷേ ജനിക്കുന്ന എല്ലാവരും ഒരിക്കൽ മരിക്കണമെന്ന് എനിക്കറിയാം." അദ്ദേഹം എന്നോട് തുടർന്നു പറഞ്ഞു."മരണത്തെ അഭിമുഖീകരിക്കുമ്പോൾ ജീവിതത്തിന്റെ അർത്ഥം എന്താണെന്ന് നാം അറിയാതെ ചോദിച്ചുപോകും." എനിക്കറിയാവുന്ന തരത്തിലൊക്കെ പെദ്രോയ്ക്ക് ഞാൻ മരണത്തെ കുറിച്ചും, ജീവിതത്തെ കുറിച്ചുമൊക്കെ വിശദീകരിച്ചുകൊടുത്തു. ഒരാളുടെ ജീവിതത്തിനു അർത്ഥം കണ്ടെത്തുന്നത്, അർത്ഥവത്തായി ജീവിക്കുമ്പോഴാണ്. അദ്ദേഹത്തിന്റെ അമ്മ തന്നെയാണ് അതിനു വലിയ ഉദാഹരണം. അനുജന്റെ മരണം ഏറ്റവും ഉലച്ചത് അമ്മയെയായിരുന്നു എന്നു പെദ്രോ എന്നോട് പറഞ്ഞിരുന്നു. എന്നാൽ തന്റെ വിശ്വാസജീവിതത്തിന്റെ ശക്തികൊണ്ട് ആ ദുഃഖത്തെ അതിജീവിക്കാൻ ആ അമ്മയ്ക്ക് സാധിച്ചു.



പെദ്രോയുടെ അമ്മക്ക് ഇളയമകന്റെ മരണശേഷം പെദ്രോ ദൂരെ എവിടെയെങ്കിലും പോകുന്നത് ഇഷ്ടമല്ല. എന്നാൽ സാന്റിയാഗോ തീർത്ഥാടനത്തിനു സന്തോഷത്തോടെയാണ് പറഞ്ഞയച്ചത്. അമ്മ സ്നേഹപൂർവ്വം കൊടുത്തുവിട്ട ചില ഭക്ഷണസാധനങ്ങൾ അദ്ദേഹം ഞാനുമായി പങ്കുവെച്ചു. ഒരു അമ്മയുടെ സ്നേഹത്തിൽ പാചകം ചെയ്തെടുത്ത ഭക്ഷണത്തിന്റെ ആസ്വാദ്യത വളരെ വലുതായിരുന്നു. ജീവിതത്തിനു അർത്ഥം നൽകുന്ന ചില തത്വങ്ങൾ അനുജന്റെ മരണത്തിന്റെ വെളിച്ചത്തിൽ അദ്ദേഹം എന്നോട് പങ്കുവച്ചു. "ഇത്തരം സന്ദർഭങ്ങളിൽ ഒരുവനു തന്റെ ദുഃഖവും സ്നേഹവും പ്രകടിപ്പിക്കാനും അതിന്റെ അപ്പുറത്തേക്ക് പോകാനും കഴിയണം. ചിലപ്പോൾ ഞാൻ നിത്യവും ചെയ്യുന്ന ജീവിതാനുഷ്ഠാനങ്ങളിൽ നിന്നു മാറി ഇങ്ങനെയൊക്കെ നടക്കാനും സാധിക്കണം. കാരണം നമ്മിലുള്ള പല പ്രശ്നങ്ങൾക്കും പരിഹാരം ദൈവം പ്രകൃതിയിൽത്തന്നെ ഒരുക്കിയിട്ടുണ്ട്. "

പെദ്രോയോടു സംസാരിച്ചു നടന്നതിനാൽ യാത്രയുടെ വേദനയും ക്ഷീണവും അറിഞ്ഞതേയില്ല. കാട്ടുചെടികൾക്കിടയിലൂടെയുള്ള ആ മലമുകൾ യാത്ര മനോഹരമായിരുന്നു. താഴേക്കൂടി പോയിരുന്ന മേഘങ്ങളെ നോക്കിയാൽ തലേരാത്രിയിൽ ദൈവം എനിക്കുവേണ്ടി ആകാശത്തുവരച്ച ചിത്രങ്ങളാണോ

പഠനം

# മരിച്ചവർ ഉയിർക്കുന്നില്ലെങ്കിൽ ക്രിസ്തുവും ഉയർത്തിട്ടില്ല

## ഞാൻ പുനരുത്ഥാനവും ജീവനുമാകുന്നു




റവ. ഡോ. ജോൺസൺ കാക്കനാട്ട്

യേശുവിന്റെ ഉത്ഥാനത്തിൽ അധിഷ്ഠിതമാണ് മനുഷ്യശരീരങ്ങളുടെ ഉയിർപ്പ്. മരിച്ചവർക്ക് പുനരുത്ഥാനം ഇല്ലെങ്കിൽ ക്രിസ്തുവും ഉയിർത്തിട്ടില്ല. ക്രിസ്തു ഉയിർത്തിട്ടില്ലെങ്കിൽ ഞങ്ങളുടെ പ്രസംഗം വ്യർത്ഥമാണ്. (1 കോറി. 15:13, 14, റോമ 8:11). ക്രിസ്തുവിന്റെ ഉയിർപ്പും നമ്മുടെ ശരീരങ്ങളുടെ ഉയിർപ്പും ബന്ധപ്പെട്ടിരിക്കുന്നു. കാരണം ശിരസ്സായ ക്രിസ്തുവിനോട് ഒട്ടിച്ചേർന്നിരിക്കുന്ന അവയവങ്ങളാണ് നാം. ശിരസ്സില്ലാത്ത ശരീരത്തെപ്പറ്റിയോ ശരീരമില്ലാത്ത ശിരസ്സിനെപ്പറ്റിയോ ചിന്തിക്കുക അസാധ്യമാണ്. ശരീരം തിന്മയായിട്ടുള്ള ഒന്നല്ല. പരിശുദ്ധ മാമോദീസായിലൂടെയും മറ്റു കൂദാശകളിലൂടെയും

---

യെന്ന് തോന്നിപ്പോകുമായിരുന്നു. അതിനിടയിൽകൂടി കടന്നുവന്ന പ്രകാരശ്മികൾ പ്രകൃതിയെ മാത്രമല്ല, തീർത്ഥാടകന്റെ മനസ്സിനെയും ആനന്ദിപ്പിക്കുന്നതായിരുന്നു. ചിലപ്പോഴെങ്കിലും അന്ധകാരം ആവരണം ചെയ്തിരുന്ന എന്റെ ജീവിതത്തെയും ദൈവം അയയ്ക്കുന്ന ആത്മീയരശ്മികളാൽ പ്രകാശപൂരിതമാകുന്നതും ഞാനറിഞ്ഞു. ഇന്നലെ പെയ്ത മഞ്ഞുത്തുള്ളികൾ വഴിയരുകിൽ നിന്ന മരച്ചില്ലയിലെ ചിലന്തിവലയിൽ തങ്ങിനിന്നു അതിനെ വെളുത്ത രത്നക്കല്ലിനാൽ ആവരണം ചെയ്തതുപോലെ പ്രകാശിപ്പിച്ചു. അപകടകാരിയായ ചിലന്തി സൃഷ്ടിച്ച വല പോലും ഇത്ര മനോഹരമാക്കി മാറ്റിയ ദൈവത്തിനു ഞാൻ മനസ്സിൽ നന്ദി പറഞ്ഞു.

എമ്മാവൂസിലേയ്ക്കു പോയ ശിഷ്യന്മാരുടെ കൂടെ നടന്നു അവരുടെ ഹൃദയങ്ങളെ യേശു ജ്വലിപ്പിച്ചതുപോലെ പ്രാർത്ഥിച്ചു ജീവിതാനുഭവങ്ങൾ പങ്കുവെച്ച ഞങ്ങളുടെ ഹൃദയങ്ങളെയും ദൈവം അന്നേ ദിവസം പ്രകാശിപ്പിക്കുന്നതായി എനിക്ക് അനുഭവപ്പെട്ടു. അന്നത്തെ എന്റെ യാത്ര അവസാനിച്ചപ്പോൾ ഞാൻ ബാഗിൽ കരുതിയിരുന്ന രണ്ടാമത്തെ ജപമാലയെടുത്ത് ആശീർവദിച്ചു. ആരുമറിയാതെ ഞാൻ പെദ്രോയ്ക്ക് കൊടുത്തുകൊണ്ടു പറഞ്ഞു "ഇതു ദൈവത്തിൽ നിന്നും പെദ്രോയുടെ അമ്മയ്ക്കുള്ള അടയാളമാണ്. കാരണം ദൈവം അവളെ ഒരുപാട് സ്നേഹിക്കുന്നു". അനുജന്റെ കഥ പറഞ്ഞപ്പോൾ പൊഴിയാനായി വെമ്പൽപൂണ്ട പെദ്രോയുടെ കണ്ണീർ അപ്പോൾ എന്റെ കാലിൽ വീണു ചിതറി. എന്നെ ആലിംഗനം ചെയ്തുകൊണ്ട് ജീവിതത്തിൽ ഒരിക്കലും മറക്കാനാവാത്ത ഒരു അനുഭവമായി അദ്ദേഹത്തിനു ഇന്നത്തെ യാത്ര മാറി എന്ന് എന്നോടു പറഞ്ഞു. "ഒരു പക്ഷേ ദൈവത്തെ കൂടുതൽ അറിയണമെന്നുകൂടി ഇതിലൂടെ ദൈവം എന്നോടു പറയുന്നതായിരിക്കും" പെദ്രോ പറഞ്ഞു. ഞാനറിയാതെ എന്റെ കൈയിലിരുന്ന മറ്റേ ജപമാലയെ ഒന്നു കൂടീ മുറുകെ പിടിച്ചു. ഒരു പുരോഹിതനെന്ന നിലയിൽ എന്തെങ്കിലുമൊക്കെ ആത്മീയ അടയാളങ്ങൾ കൂടെയുണ്ടാവണമല്ലോ! നടന്നുതളർന്ന കാലിന്റെ വേദനയെ മറക്കത്തക്ക ആത്മീയ ശക്തി അപ്പോൾ ദൈവം ഞങ്ങളിലേക്ക് സന്നിവേശിപ്പിക്കുന്നതായി എനിക്കു തോന്നി.

അത് ക്രിസ്തുവുമായി ബന്ധപ്പെട്ടിരിക്കുന്നു. ആയതിനാൽ അവസാന നാളിൽ ആത്മാവുമത്രമല്ല വ്യക്തിമുഴുവനായി ഉയർപ്പിക്കപ്പെടും. ശരീരങ്ങളുടെ ഉയിർപ്പ് എങ്ങനെ സംഭവിക്കുമെന്ന് നോക്കാം.

### മരണാനന്തര ജീവിതം ഭാരതീയ ദർശനത്തിൽ

മരണശേഷം മനുഷ്യാത്മാവ് ജീവിക്കുന്നുവെന്നാണ് ഹൈന്ദവവിശ്വാസം. പരമാത്മാവ് എന്നുവിളിക്കുന്ന ബ്രഹ്മൻ ലോകത്തിന്റെ അന്തസത്തയിൽ വസിക്കുന്നു. മനുഷ്യാത്മാവ് പരമാത്മാവുമായി ഐക്യപ്പെടുമ്പോൾ മനുഷ്യാത്മാവിന് അമർത്യതയും പരമമായ സ്വാതന്ത്ര്യവും ആത്മപാരവശ്യത്തിൽ നിന്നുണ്ടാകുന്ന ആനന്ദവും കൈവരുന്നു. മുക്തി അഥവാ മോക്ഷം എന്നാണ് ഈ ആനന്ദാവസ്ഥ അറിയപ്പെടുക. മനുഷ്യാത്മാവ് നിത്യമാണ് അതിന് ഉത്ഭവമില്ല. ശരീരം വധിക്കപ്പെടുമ്പോൾ ആത്മാവ് വധിക്കപ്പെടുന്നില്ല. ആത്മാവ് ശരീരത്തിൽ നിന്ന് വേർപെടുന്നു. ഭൂമി, ജലം, അഗ്നി, വായു ആകാശം എന്നീ അഞ്ച് സ്ഥൂലപദാർത്ഥങ്ങളുടെ സമ്മിശ്ര സമ്മേളനമാണ് മനുഷ്യശരീരം. ആത്മാവ് ശരീരത്തിൽ നിന്ന് വേർപ്പെടാൻ തുടങ്ങുമ്പോൾ അത് അഞ്ച് സൂക്ഷ്മപദാർത്ഥങ്ങളെ അടുത്ത ജന്മത്തിന് ആവശ്യമായ ഒരു ശരീരം നിർമ്മിക്കുന്നതിന് രൂപം കൊടുക്കുന്നു. മരണസമയത്ത് മനസ്സും പഞ്ചേന്ദ്രിയങ്ങളും പ്രാണനുമായി ചേരുകയും അവ ശരീരത്തെ ത്യജിച്ച് ആത്മാവിനോടൊപ്പം പോകുകയും ചെയ്യുന്നു.

മരണശേഷം മുൻജീവിതത്തിൽ ചെയ്ത പ്രവർത്തങ്ങൾക്കനുസരണമായി ആത്മാവ് രണ്ട് പാതകളിലുള്ളതിൽ ഒന്നിലൂടെ പ്രയാണം ആരംഭിക്കുന്നു. പിതൃയാനവും ദേവയാനവുമാണ് ആ പാതകൾ. സൽപ്രവർത്തികൾ ചെയ്തിട്ടുണ്ടെങ്കിലും അവ വേണ്ടത്ര പരിചിന്തനമോ, ദൈവാരാധനയോ കൂടാതെ ചെയ്ത ആത്മാക്കൾ പിതൃയാനത്തിലൂടെ യാത്രചെയ്യുകയും സ്വർഗ്ഗത്തിലെത്തുകയും സ്വർഗ്ഗസന്തോഷങ്ങൾ അനുഭവിച്ചശേഷം ലോകത്തിൽ വീണ്ടും ജനിക്കുക്കയും ചെയ്യുന്നു. ലോകത്തിലായിരുന്നപ്പോൾ ദൈവത്തെ യഥോചിതം ആരാധിച്ചിരുന്നവർ ദേവയാനപഥത്തിലൂടെ സഞ്ചരിക്കുന്നു. ഈ ആത്മാക്കൾ യാത്രാന്ത്യത്തിൽ ദൈവത്തെ പ്രാപിക്കുന്നു. അവർ ഭൂമിയിൽ വീണ്ടും ജനിക്കുകയല്ല. പാപം ചെയ്യുന്നവർ നരകത്തിലേക്ക് പോകുകയും വീണ്ടും ജനിക്കുകയും ചെയ്യുന്നു.

സ്വർഗ്ഗത്തിലെ ആത്മാവ് അത് ശേഖരിച്ചു വച്ചിരിക്കുന്ന പ്രവർത്തികളുടെ ഫലം അനുഭവിക്കുന്നു. ആത്മാവിന്റെ സ്വർഗ്ഗവാസം അവസാനിക്കുന്ന സമയത്ത് അടുത്ത പുനർജനനത്തിനുള്ള പ്രയാണം ആരംഭിക്കും. അവശേഷിക്കുന്നത് സൽപ്രവർത്തികളാണെങ്കിൽ ആത്മാവ് ബ്രാഹ്മണനായോ, ക്ഷത്രീയനായോ, വൈശ്യനായോ, ജനിക്കുന്നു. എന്നാൽ ,ദുഷ്പ്രവർത്തികളാണ് അവശേഷിക്കുന്നതെങ്കിൽ അധ:കൃത വർഗ്ഗത്തിൽപ്പെട്ട മനുഷ്യനായോ മൃഗമായോ, വൃക്ഷമായോ ജനിക്കുന്നു. ഓരോ മൃഗവും, വൃക്ഷവും , ചെടിയും, ശലഭവും അവയുടെ പൂർവ്വജന്മത്തിൽ ഓരോ മനുഷ്യരായിരുന്നു. അപ്പോൾ ചെയ്ത പാപത്തിന്റെ ഫലമാണ് ഇപ്പോൾ അനുഭവിക്കുന്നത്. ഇതിൽ നിന്നും വിമുക്തി തരാൻ ദൈവത്തിനുമാത്രമേ കഴിയുകയുള്ളൂ.

### പുനരുത്ഥാനം ഇസ്ലാമിക ദർശനത്തിൽ

മുഹമ്മദ് നബി വിശ്വസിക്കാൻ നിർദ്ദേശിച്ച സംഗതികളിലൊന്ന് പരലോകവും പുനരുത്ഥാനവുമാണ്. ഒരു ദിവസം ദൈവം സമസ്തലോകങ്ങളേയും അതിലെ സൃഷ്ടിജാലങ്ങളെയും നശിപ്പിക്കുന്നതാണ്. ആ ദിവസത്തിനാണ് "യൗമുൽ ഖിയാമത്ത് " അഥവാ അന്ത്യദിനം എന്നു പറയുന്നത്.

പിന്നീട് ദൈവം സകലജനങ്ങൾക്കും രണ്ടാമതൊരു ജീവിതം സൽകും. എല്ലാവരും ദൈവസന്നിധിയിൽ ഹാജരാകും അതിനെ "യൗ മുൽ ഹശ്ർ" അഥവാ ഒരുമിച്ചുകൂടൽ എന്നു പറയുന്നത്. മനുഷ്യൻ ഇഹലോകജീവിതത്തിൽ ചെയ്ത സർവ്വകർമ്മങ്ങളുടെയും പൂർണ്ണമായ രേഖ അന്ന് ദൈവസമക്ഷം സമർപ്പിക്കപ്പെടും. ഓരോ വ്യക്തിയുടെയും നന്മതിന്മകൾ തുലനം ചെയ്ത് നന്മചെയ്തവരെ അനുഗ്രഹിക്കുകയും തിന്മചെയ്തവരെ ശിക്ഷിക്കുകയും ചെയ്യുന്നു. അനുഗ്രഹിക്കപ്പെടുന്നവർ സ്വർഗ്ഗത്തിലേക്കും ശിക്ഷിക്കപ്പെടുന്നവർ നരകത്തിലേക്കും പോകും (ഖുറാൻ :32:17)

ദൈവത്തിന്റെ കാഹളം മുഴങ്ങുമ്പോൾ ആകാശത്തിലുള്ളവരും ഭൂമിയിലുള്ളവരും ഭയവിഹ്വലരാകും. (ഖുറാൻ 27:87) അപ്പോൾ പ്രപഞ്ചം തകർന്നടിയും. മനുഷ്യന്റെ പുനരുത്ഥാനത്തിനുള്ള രണ്ടാമത്തെ കാഹളം മുഴങ്ങും (39:68). മഴവർഷിക്കുമ്പോൾ ചെടികൾ മുളക്കുന്നതുപോലെ ശരീരം അസ്ഥിയിൽ നിന്നു മുളക്കുന്നതാണ്. അവർ പുനഃസൃഷ്ടിക്കപ്പെട്ട ശേഷം നഗ്നരും പാദരക്ഷയില്ലാത്തവരും മരണമില്ലാത്തവരും ആയിരിക്കും. അവർ മാലാഖകളെയും ജിന്നുകളെയും കാണും. ഓരോരുത്തരുടെയും പുനരുത്ഥാനം അവരവരുടെ കർമ്മത്തിനനുസരിച്ചായിരിക്കും.

വിചാരണയ്ക്കുവേണ്ടി എല്ലാ സൃഷ്ടികളെയും ഒരുമിച്ചുകൂട്ടും. അവർ ലഹരി ബാധിച്ചവരെപ്പോലെ ഭയചകിതരായിരിക്കും. അന്നത്തെ ദിനത്തിന് അമ്പതിനായിരം വർഷത്തെ ദൈർഘ്യമുണ്ടായിരിക്കും. അപ്പോൾ ഇഹലോകജീവിതം ഒരു മണിക്കൂർപോലെയായിരിക്കും. ആളുകൾ കർമ്മങ്ങൾക്കനുസരിച്ച് വിയർപ്പിൽ മുങ്ങിയിരിക്കും. അന്ന് ദുർബലരും അഹങ്കാരികളും തമ്മിൽ തർക്കിക്കും. അവിശ്വാസി പിശാചുമായും സ്വന്തം അവയവങ്ങളുമായും തർക്കിക്കും. അഹങ്കാരികൾ ഉറുമ്പുകളെപ്പോലെ ഒരുമിച്ചു കൂട്ടപ്പെടും. മോഷ്ടാവ് മോഷ്ടിച്ച വസ്തുവുമായി വരും. മറച്ചുവച്ചത് പ്രത്യക്ഷമാക്കപ്പെടും. ഓരോരുത്തരുടേയും കർമ്മങ്ങൾ ചോദ്യം ചെയ്യപ്പെടും. മനുഷ്യർ സ്വർഗ്ഗത്തിലേക്ക് ആഗതരാകുമ്പോൾ ദൈവം അവരോട് ചോദിക്കും എന്താണ് ഞാൻ നിങ്ങൾക്കുവേണ്ടി ചെയ്തു തരേണ്ടത് എന്ന്. ആഗതർ അമ്പരക്കും. അപ്പോൾ ദൈവം മറനീക്കുകയായി. രക്ഷിതാവിനെ അവർ മുഖാമുഖം ദർശിക്കും (ഖുറാൻ :10:26). സ്വർഗ്ഗം അശ്വരമാണ്. പരലോകത്തെയോ പുനരുത്ഥാനത്തെയോ നിഷേധിക്കുകയോ അതിൽ സംശയിക്കുകയോ ചെയ്യുന്നവർ **കാഫിർ** എന്നാണ് വിളിക്കപ്പെടുക.

### പുനരുത്ഥാനം യഹൂദ പാരമ്പര്യത്തിൽ

മനുഷ്യനെപ്പറ്റിയുള്ള പഴയനിയമത്തിലെ പ്രബോധനം ഉൽപ്പത്തി പുസ്തകത്തിൽ പറഞ്ഞിരിക്കുന്ന മനുഷ്യസൃഷ്ടിയെ ആസ്പദമാക്കിയുള്ളതാണ്. ശരീരവും ആത്മാവും ഒന്നുചേർന്ന ഒരു സൃഷ്ടിയാണ് മനുഷ്യൻ. അവന്റെ ജീവൻ ദൈവത്തിന്റെ ദാനമാണ്. അവന്റെ ആത്മാവും ശരീരവും ദൈവത്തിൽ നിന്നു വരുന്നു. എല്ലാ നന്മകൾക്കും ഉപരിയായ ഒരു നന്മയാണ് മനുഷ്യജീവനെന്നും അത് ദൈവം മനുഷ്യനു നൽകുന്നതും അവിടുത്തെ മാത്രം ആശ്രയിച്ചു നിൽക്കുന്നതു

മായ ഒരു സൗജന്യദാനമാണെന്നും ഇസ്രായേൽക്കാർ ഉറപ്പായി വിശ്വസിക്കുന്നു. മരണം ഒരു സാധാരണ സംഭവമാണ്. മനുഷ്യന്റെ അന്ത്യവും മരണമത്രെ. എങ്കിലും ജീവന്റെ മേലുള്ളതുപോലെ മരണത്തിന്റെ മേലും ദൈവത്തിന് ആധിപത്യമുണ്ട്. ദൈവം വധിക്കുകയും ജീവൻ നല്കുകയും ചെയ്യുന്നു. അവിടുന്ന് പാതാളത്തിലേക്ക് കൊണ്ടുപോവുകയും അവിടെ നിന്നും തിരിച്ചു കൊണ്ടുവരികയും ചെയ്യുന്നു(1 സാമു2:6, നിയമ 32:39, തോബി 13:2). യഹോവയുടെ ഈ ആധിപത്യം ഏലിയാപ്രവാചകൻ ഒരു വിധവയുടെ മകനെ ഉയർപ്പിച്ചുകൊണ്ട് തെളിയിച്ചു(1 രാജാ 17:17-24).

ആധോലോകത്തിൽ നിന്നും ദൈവം മനുഷ്യനെ കൊണ്ടുവരികയും അഗാധത്തിലേക്ക് വീണുപോകാതെ അവനെ അവിടുന്ന് സംരക്ഷിക്കുകയും ചെയ്യുന്നു. നരകത്തിന്റെ (Shoel)ആഴത്തിൽ നിന്നും രക്ഷപ്പെടുത്തി, ജീവൻ നശിച്ചുപോകാതെ കാത്തുസൂക്ഷിക്കുന്നതിനും ജീവൻ പ്രദാനം ചെയ്യുന്നതിനും അവിടുത്തേക്കു കഴിയും. (സങ്കീ 30:4, 86:13, 103:34,ഏശയ്യാ 38:17). ദൈവം എന്റെ ആത്മാവിനെ അധോലോകത്തിൽ ഉപേക്ഷിക്കുകയില്ല. അങ്ങയുടെ പരിശുദ്ധൻ ജീർണ്ണിക്കാൻ അവനുവദിക്കുകയില്ല (സങ്കീ 16:10). ഈ വാക്യം ക്രിസ്തുവിന്റെ പുനരുത്ഥാനത്തെ സൂചിപ്പിക്കുന്നു. ജീവന്റെയും മരണത്തിന്റെയും മേലുള്ള ദൈവത്തിന്റെ ആധിപത്യം പുരുത്ഥാനത്തിലുള്ള പ്രത്യാശയെ കാണിക്കുന്നു.

പുനരുത്ഥാനത്തെക്കുറിച്ചുള്ള ഇസ്രായേൽ ജനത്തിന്റെ പ്രതീക്ഷ പ്രവാചകന്മാരിലൂടെ വെളിപ്പെടുന്നു. "അവിടുത്തെ സന്നിധിയിൽ ജീവിക്കേണ്ടതിന് അവിടുന്ന് നമ്മെ മൂന്നാം ദിവസം ഉയിർപ്പിക്കും"(ഹോസിയ 6:2, 13:14). ഇസ്രായേലിന്റെ പുനരുത്ഥാനത്തിന്റെ സൂചനയായിരുന്നു. "നിങ്ങളുടെ മൃതർജീവർക്കും അവരുടെ ശവശരീരങ്ങൾ ഉയിർത്തെഴുന്നേൽക്കും"(ഏശയ്യാ 26:19, 51:17). ഇത് ദൈവത്തിന്റെ വാഗ്ദാനമായിരുന്നു. "എന്റെ രക്ഷകൻ ജീവിക്കുമെന്നും അവസാന ദിവസം ഭൂമിയിൽ നിന്ന് ഞാൻ ഉയിർത്തെഴുന്നേൽക്കുമെന്നും എനിക്കറിയാം. എന്റെ ചർമ്മം ഞാൻ വീണ്ടും ധരിക്കും എന്റെ ശരീരത്തോടുകൂടി ഞാൻ എന്റെ ദൈവത്തെ കാണും" (ജോബ് 19:25-26). "ഭൂമിയിലെ പൊടിയിൽ നിദ്ര ചെയ്യുന്നവരിൽ അനേകർ ഉയിർത്തെഴുന്നേൽക്കും. അവരിൽ ചിലർ നിത്യമായി ജീവിക്കും. ഇതരർ എന്നന്നേക്കും വിഭ്രാന്തിയും അപമാനവുമായിത്തീരും"(ദാനി 12:2). "ലോകാധിരാജൻ തന്റെ നിയമത്തിനുവേണ്ടി മരിക്കുന്ന ഞങ്ങൾക്ക് നിത്യജീവൻ നൽകി ഞങ്ങളെ ഉയർപ്പിക്കും" (2 മക്ക 7:9). " ഓരോരുത്തർക്കും അവരവരുടെ പ്രവർത്തികൾക്കനുസൃതമായി ദൈവം പ്രതിഫലം നൽകുന്നു" (ജെറ 32:19 )

### പുനരുത്ഥാനം പുതിയ നിയമത്തിന്റെ കാഴ്ചപ്പാടിൽ

പുതിയനിയമത്തിൽ മരിച്ചവരുടെ പുനരുത്ഥാനത്തെപ്പറ്റിയുള്ള വിശ്വാസത്തിന്റെയും പഠിപ്പിക്കലിന്റെയും കാതൽ യേശുവിന്റെ ഉത്ഥാനമായിരുന്നു. ക്രിസ്തുവിന്റെ പുനരുത്ഥാനം നിദ്ര പ്രാപിച്ചവരുടെ എല്ലാം ആദ്യഫലമാണ്. ദൈവം മരിച്ചവരുടെ ദൈവമല്ല, ജീവിക്കുന്നവരുടെ ദൈവമാണ്(മർക്കോ 12:7). സമാന്തര സുവിശേഷങ്ങൾ ക്രിസ്തുവിന്റെ പീഡാസഹനത്തെയും പുനരുത്ഥാനത്തെയുംപറ്റിയുള്ള വിവരണങ്ങൾ ക്രമാനുഗതമായി ആവിഷ്കരിക്കുന്നത് അവിടുത്തേക്ക് മരണത്തിന്റെ മേൽ അത്യന്തിക വിജയമുണ്ടാകുമെന്ന സത്യത്തെ വെളിപ്പെടുത്താനാണ്. തന്റെ പരസ്യജീവിതകാലത്ത് യേശു ചെയ്തിട്ടുള്ള അത്ഭുതങ്ങളും രോഗശാന്തിയും അവസാന വിജയത്തിന്റെ മുന്നോടികളായിരുന്നു. ജായ്റോസിന്റെ പുത്രിയും (മർക്കോ 5:23, 36-43) വിധവയുടെ മകനെയും (ലൂക്കാ7:11-15) ഉയർപ്പിക്കുന്ന സംഭവങ്ങൾ മരണത്തിന്റെ ആധിപത്യത്തിലേക്കുള്ള കടന്നാക്രമണമായിരുന്നു. "നന്മ പ്രവർത്തിച്ചവൻ ജീവന്റെ പുനരുത്ഥാനത്തിലേക്കും തിന്മ പ്രവർത്തിച്ചവർ ശിക്ഷാവിധിയുടെ പുനരുത്ഥാനത്തിലേക്കും പ്രവേശിക്കും" (യോഹ 5:29, അ. പ്ര. 21:15).

പുത്രനിൽ വിശ്വസിക്കുന്ന ഏവനും നശിക്കരുതെന്നും നിത്യമായ രക്ഷ പ്രാപിക്കണമെന്നും (യോഹ 3:16). ഞാൻ പുനരുത്ഥാനവും ജീവനുമാകുന്നുവെന്നും എന്നിൽ വിശ്വസിക്കുന്നവൻ മരിച്ചാലും ജീവിക്കുമെന്നും (യോഹ 11:25), പുത്രനെ കാണുകയും അവനിൽ വിശ്വസിക്കുകയും ചെയ്യുന്നവനാരോ അവന് നിത്യജീവനുണ്ടാകുമെന്നും, അന്ത്യദിനത്തിൽ അവനെ ഞാൻ ഉയിർപ്പിക്കുമെന്നും. (യോഹ 6:40) വി. യോഹന്നാൻ മരിച്ചവരുടെ പുനരുത്ഥാനത്തെപ്പറ്റി പഠിപ്പിക്കുന്നു.

വി. പൗലോസ് ശ്ലീഹായും ക്രിസ്തുവിന്റെ പുനരുത്ഥാനത്തിന് സാക്ഷ്യം നൽകുന്നു, താൻ നൽകുന്ന പ്രബോധനത്തിന്റെ അടിസ്ഥാനം ക്രിസ്തുവിന്റെ പുനരുത്ഥാനമാണ് (1 കോറി 15:12-14). മരിച്ചവരുടെ ഉയിർപ്പും ക്രിസ്തുവിന്റെ പുനരുത്ഥാനവും തമ്മിൽ അഭേദ്യമായ ബന്ധമുണ്ട്. "യേശു മരിക്കുകയും വീണ്ടും ഉയിർക്കുകയും ചെയ്തുവെന്ന് നാം വിശ്വസിക്കുന്നതുപോലെ യേശുവിൽ നിദ്ര പ്രാപിച്ചവരെ ദൈവം അവനോടുകൂടി ഉയിർപ്പിക്കും" (1 തെസ 4:14). ഞങ്ങൾ അവിടത്തോടുകൂടി ദൈവത്തിന്റെ ശക്തികൊണ്ട് ജീവിക്കും (2 കോറി 13:4). ക്രിസ്തുവിന്റെ പുനരുത്ഥാനം നടന്നതും മരിച്ചവരുടെ ഉയിർപ്പ് സംഭവിക്കാനിരിക്കുന്നതും ഒരേ ദൈവീകശക്തിയാലും (1 കോറി 6:14) നമ്മിൽ വസിക്കുന്ന പരിശുദ്ധാത്മാവിന്റെ പ്രവർത്തിയാലുമത്രേ (റോമ 8:11).

കർത്താവായ യേശുവിനെ ഉയിർപ്പിച്ചവൻ യേശുവിനോടുകൂടെ ഞങ്ങളെയും ഉയിർപ്പിക്കുമെന്നും നിങ്ങളോടൊപ്പം അവിടുത്തെ സന്നിധിയിൽ കൊണ്ടുവരുമെന്നും ഞങ്ങൾ അറിയുന്നു. ( 2 കോറി. 4 :14)മരിച്ചവൻ ഉയിർക്കുന്നില്ലെങ്കിൽ ക്രിസ്തുവും ഉയിർത്തിട്ടില്ല. ( കോറി. 6:4, 1 തെസ. 1:10). ക്രൈസ്തവ സാക്ഷ്യം യേശുവിനെ മരിച്ചവരിൽ നിന്ന് ഉയിർപ്പിച്ചവനിലുള്ള വിശ്വാസമാണ്(റോമ 10:9). ക്രിസ്തു ദൈവത്തിന്റെ ശക്തിയാൽ ജീവിക്കുന്നു. അതുപോലെ ക്രിസ്ത്യാനിയും ജീവിക്കും (2 കോറി 13:4). പാപികളായ മനുഷ്യർ മരണത്തിന്റെ ശക്തിയിൽ നിന്ന് പുനരുത്ഥാനത്തിന്റെ പുതുജീവനിൽ പങ്കുചേരാനായി അവരെ ദൈവം ആഹ്വാനം ചെയ്യുന്നു.

മാമോദീസായിലൂടെ നാം ക്രിസ്തുവുമായി അടക്കം ചെയ്യപ്പെടുകയും അവിടുത്തെ മരിച്ചവരിൽ നിന്ന് ഉയിർപ്പിച്ച ദൈവത്തിന്റെ പ്രവർത്തിയിലുള്ള വിശ്വാസം വഴി അവിടുന്നിൽ വീണ്ടും ഉത്ഥാനം ചെയ്യുകയും ചെയ്യുന്നു (കൊളോ 2:12, എഫേ 2:1-5). മഹിമ പ്രതാപത്തോടുകൂടി അവർ ക്രിസ്തുവിൽ അവസാനദിവസം പ്രത്യക്ഷപ്പെടും (കൊളോ 3:4). റോമ 8:22






ഡോ. മേരി റജീന എഫ്

# വഴി കണ്ടുപിടിക്കുക

മക്കളോടൊപ്പം കുട്ടികളുടെ മാസികയിലെ വഴി കണ്ടുപിടിക്കാനുള്ള കളി ഏറെ ആസ്വദിച്ചിരുന്നു ഞാൻ. ചില്ലുകൂട്ടിനുള്ളിൽ ഒരു ചെറുമുത്ത് ഓടിച്ച് പുറത്തുചാടിക്കുന്നതും ഹരമായിരുന്നു. വീഡിയോ ഗെയിമുകൾ പിടിമുറുക്കുന്നതിന് മുൻപ് മക്കളെ വളർത്താൻ സാധിച്ചതിന് ദൈവത്തിന് നന്ദി പറയുന്നു. പ്രായപൂർത്തി ആയതിനുശേഷം അവർ "വിർചൽ ഗെയി"മുകളിൽ മുഴുകിയിരിക്കുന്നത് കാണുമ്പോൾ അരിശം തോന്നുന്നുണ്ടെങ്കിലും മാറ്റം വരുത്താൻ അശക്തയാണ് ഈ അമ്മ. ലോകവും എന്റെ മക്കളും അത്ര കണ്ട് വളർന്നിരിക്കുന്നു. ഇത്തരം കളികളിൽ സ്കോറുകൾ കൂട്ടാനുള്ള വ്യഗ്രതയിൽ മുഴുകിയിരിക്കുന്ന അവരെ കാണുമ്പോൾ എന്റെ ആകുലത ജീവിതത്തിന്റെ ഇടവഴികളിൽ ഇവർ എത്ര സ്കേർ നേടുമെന്നോർത്തിട്ടാണ്.

ജർമനിയിൽ പഠിക്കുന്ന കാലത്ത് ഒരു 'ലാബറിന്തി'നുള്ളിൽ പെട്ടുപോയതാണ് ഓർമ്മ വരുന്നു. ഒരാൾ പൊക്കത്തിനൽപം കൂടി ഉയരത്തിൽ വളർത്തിയിരിക്കുന്ന ജൈവമതിൽകൊണ്ട്

---

-28, ഫിലിപ്പി 3:11 -14, 2 കോറി 15:12-58, കൊളേ 3:1-5 എന്നീ ഭാഗത്ത് മരിച്ചവരുടെ പുനരുത്ഥാനത്തെപ്പറ്റി വ്യക്തമായി പഠിപ്പിക്കുന്നു.

**മരിച്ചവരുടെ പുനരുത്ഥാനം സഭയുടെ പ്രബോധനങ്ങളിൽ**

ക്രിസ്തു മരിച്ചവരിൽ നിന്ന് യഥാർത്ഥ്യത്തിൽ ഉയിർത്തെഴുന്നേൽക്കുകയും നിത്യമായി ജീവിക്കുകയും ചെയ്യുന്നതുപോലെ നീതിമാന്മാർ ഉത്ഥിതനായ ക്രിസ്തുവിനോടുകൂടെ മരണശേഷം എന്നേക്കും ജീവിക്കും. നമ്മുടെ ഉത്ഥാനം അവിടുത്തേതെന്നപോലെ പരിശുദ്ധ ത്രിത്വത്തിന്റെ പ്രവർത്തിയാണ് (CCC 989). മരിച്ചവരുടെ ഉത്ഥാനത്തെ സംബന്ധിച്ച വെളിപാട് ദൈവം തന്റെ ജനത്തിന് പടിപടിയായിട്ടാണ് നൽകിയത്. ആത്മാവും ശരീരവുമുള്ള സമ്പൂർണ്ണ മനുഷ്യന്റെ സ്രഷ്ടാവായ ദൈവത്തിലുള്ള വിശ്വാസത്തിന്റെ ആന്തരിക പരിണിതഫലമാണ്, മരണമടഞ്ഞവരുടെ ശാരീരികമായ ഉത്ഥാനത്തിലുള്ള പ്രത്യാശ. സ്വർഗ്ഗത്തിന്റെയും ഭൂമിയുടെയും സ്രഷ്ടാവ് അബ്രഹാത്തോടും അവന്റെ സന്തതികളോടും താൻ ചെയ്ത ഉടമ്പടി വിശ്വസ്തതാപൂർവ്വം കാത്തുസൂക്ഷിക്കുന്നവനുമാണ്. ദൈവം മരിച്ചവരുടെ ദൈവമല്ല, ജീവിക്കുന്നവരുടെ ദൈവമാണ് എന്ന വിശ്വാസത്തിന്മേലാണ് മരിച്ചവരുടെ പുനരുത്ഥാനത്തിലുള്ള വിശ്വാസം (CCC 993).

ക്രിസ്തുവിന് സാക്ഷിയായിരിക്കുക എന്നൽ അവിടുത്തെ ഉത്ഥാനത്തിന് സാക്ഷിയായിരിക്കുക എന്നതാണ്. ഉത്ഥിതനായ ക്രിസ്തുവുമായുള്ള സമാഗമങ്ങൾ ഉത്ഥാനത്തെക്കുറിച്ചുള്ള ക്രൈസ്തവ പ്രതീക്ഷയുടെ സവിശേഷ ലക്ഷണമാണ്. നാം അവിടുത്തേപ്പോലെ അവിടുത്തോടുകൂടി അവിടുന്നിലൂടെ ഉത്ഥാനം ചെയ്യും. മരണത്തിൽ ആത്മാവ് ശരീരത്തിൽ നിന്ന് വേർപെടുന്നു. ആത്മാവ് ദൈവത്തെ കണ്ടുമുട്ടാനായി യാത്രയാകുന്നു. അതേസമയം മഹത്വീകൃതശരീരവുമായുള്ള പുനരൈക്യത്തിനായി കാത്തിരിക്കുകയും ചെയ്യുന്നു. മരിച്ചവരെല്ലാം ഉയിർത്തെഴുന്നേൽക്കും. നന്മചെയ്തവർ ജീവന്റെ ഉയിർപ്പിലേക്കും തിന്മചെയ്തവർ ശിക്ഷാവിധിയുടെ ഉയിർപ്പിലേക്കും (CCC 997, 998).

അവസാന ദിവസം ക്രിസ്തു നമ്മെ ഉയിർപ്പിക്കുമെന്നത് സത്യമെങ്കിൽ ഒരു വിധത്തിൽ നാം ക്രിസ്തുവിനോടുകൂടെ ഉത്ഥാനം ചെയ്തുകഴിഞ്ഞു. എന്തെന്നാൽ, പരിശുദ്ധാത്മാവിന്റെ പ്രവർത്തനത്താൽ ക്രിസ്തീയ ജീവിതം ഭൂമിയിൽ ഇപ്പോൾ തന്നെ ക്രിസ്തുവിന്റെ മരണത്തിലും ഉത്ഥാനത്തിലുമുള്ള പങ്കുചേരലാണ്. ക്രിസ്തുവിനോടുകൂടി ഉയിർക്കാൻ നാം ക്രിസ്തുവിനോടുകൂടി മരിക്കണം. നമ്മൾ കബറിടത്തിൽ ക്ഷയോന്മുഖമായ ഒരു ശരീരം വിതയ്ക്കുന്നു. എന്നാൽ അക്ഷയമായ ഒരു ശരീരം – ആത്മശരീരം – ഉയിർക്കുന്നു (CCC 1017).

"ഞാൻ ജീവന്റെ അപ്പമാണ്.......ഇതു ഭക്ഷിക്കുന്നവൻ മരിക്കുകയില്ല. ആരെങ്കിലും ഈ അപ്പത്തിൻ നിന്ന് ഭക്ഷിച്ചാൽ അവൻ എന്നന്നേക്കും ജീവിക്കും" (യോഹ 6:48-51). എന്തെന്നാൽ മരിച്ചവർ ഉയിർക്കുന്നില്ലങ്കിൽ ക്രിസ്തുവും ഉയിർത്തിട്ടില്ല. എന്തെന്നാൽ ക്രിസ്തു പുനരുത്ഥാനവും ജീവനുമാകുന്നു.

തീർത്ത ലാബറിന്തിന്റെ ഒരറ്റത്തുകൂടി ഉള്ളിൽ കയറിയാൽ മറ്റേ തലയ്ക്കലേ ഒറ്റ വഴിയേ പുറത്തേക്കുള്ളു. ഒരു സുഹൃത്തുമായി ഉള്ളിൽ കടന്ന്, രണ്ട് വഴിക്ക് തിരിഞ്ഞ് പുറത്തെത്തുമ്പോൾ കാണാമെന്നും പറഞ്ഞ് സന്തോഷത്തോടെ പിരിഞ്ഞപ്പോൾ കാത്തിരിക്കുന്ന ഭീകാരാവസ്ഥ സ്വപ്നത്തിൽപോലും ഇല്ലായിരുന്നു. ഒറ്റപ്പെടൽ എന്താണെന്ന് ശരിക്കും തിരിച്ചറിഞ്ഞത് അവിടെ വച്ചായിരുന്നു. നടന്നിട്ടും നടന്നിട്ടും കണ്ടുപിടിക്കാൻ സാധിക്കാത്ത പുറത്തേക്കുള്ള വഴി. സ്വാതന്ത്ര്യത്തിലേക്കുള്ള ദിശയും തിരിവുമെന്ന ഉത്തമബോധ്യത്തോടെയും പ്രത്യാശയോടെയും തിരഞ്ഞെടുത്ത വഴികൾ എല്ലാം കൂടുതൽ സങ്കീർണ്ണതയിലേക്ക് നയിച്ച ജീവിതത്തിലെ ഒരുമണിക്കൂർ. ഒടുവിൽ ഒച്ച വച്ച് വിമ്മിക്കരഞ്ഞ് എങ്ങനെയോ പുറത്തെത്തി.

ആകുലതകളേതുമില്ലാതെ സ്വച്ഛമായിരുന്ന ഗെയിമുകൾ കളിക്കുന്ന മക്കളോട് പറയണമെന്നുണ്ട് ഈ അനുഭവം. ജീവിതത്തിൽ ചില അവസരങ്ങളിലെങ്കിലും വെളിച്ചത്തിലേക്കുള്ള വഴി കണ്ടെത്താനാകാതെ നിങ്ങൾ കഷ്ടപ്പെടും എന്ന് സൂചിപ്പിക്കണമെന്ന് തോന്നാറുണ്ട്. അമ്മയുടെ ഹൃദയം എന്റെ പ്രായോഗിക ബുദ്ധിക്ക് തടസ്സം നിൽക്കുകയാണ്. അവർ ഒരു ലാബറിന്തിലും ഒരിക്കലും അകപ്പെടരുതെന്നാണല്ലോ എന്റെ ആഗ്രഹം. എന്റെ അദ്ധ്വാനവും പ്രാർത്ഥനയുമെല്ലാം അതിനുവേണ്ടി മാത്രമാണ്. മരണത്തെ ജയിച്ച് ഉയിർത്തെഴുന്നേറ്റ രക്ഷകന്റെ നേരെ പ്രാർത്ഥനാപൂർവ്വം നോക്കുന്നത് തന്നെ ഈ ഒരുറപ്പിനുവേണ്ടിയാണല്ലോ. ഇന്ന് വരെ നൽകിയ സൗഭാഗ്യങ്ങൾക്കെല്ലാം നന്ദി, നിന്റെ അനന്ത കരുണയെ സ്തുതിക്കുന്നു, ഇനിയും എനിക്കും എന്റെ മക്കൾക്കും ആവശ്യമുള്ള ആഹാരം നൽകണമേ!

എന്റെയുള്ളിലെ ബുദ്ധി എന്നോടാക്രോശിക്കുന്നു- നീ സ്വാർത്ഥയാണ് . പ്രതിഫലം ഇച്ഛിക്കാതെ കർമ്മം ചെയ്യുന്നവളാണ് ക്രിസ്ത്യാനി. ജീവിതത്തിലെ അനേകം തിരിവുകളിൽ മുന്നോട്ടുള്ള വഴിയറിയാതെ പകച്ചുനിൽക്കുന്നവരാണ് ബഹുഭൂരിപക്ഷം മനുഷ്യരും അവരെ തുണയ്ക്കുന്നവനാണ്. ഉത്ഥിതനായവൻ. അവന്റെ രക്ഷാകര കർമ്മത്തിൽ പങ്കുചേരാനാണ് നിന്നെയും നിന്റെ മക്കളെയും വിളിച്ചിരിക്കുന്നത്. അലസരാകാതെ വാതിലുകൾ തുറന്ന് ലോകത്തിലേക്കിറങ്ങുക. ശരിയാണ് ജീവിതം ഒരു കീറാമുട്ടിയായ അനേകം പേരുടെ കഥകൾ ദിവസേന കേൾക്കുന്നു എന്റെ കർത്താവേ ,എന്റെ ദൈവമേ, അവർക്ക് ആശ്വാവും വഴികാട്ടിയുമായി നീ ഒപ്പമുണ്ടാകണമേ... അതിൽ ചിലർക്കെങ്കിലും ഒരു ചെറുതാങ്ങാകാൻ എന്നെയും എന്റെ മക്കളെയും അനുഗ്രഹിക്കണമെ !

ആർദ്രം

# ബറാബാസിനെ മതി



**സി. ഡോ. തെരേസ് ആലഞ്ചേരി**
**എസ്. എ. ബി. എസ്.**

ഫോണിന്റെ തലയ്ക്കൽ നിന്നും വിറയാർന്ന ശബ്ദം "ആർക്കും എന്നെ മനസ്സിലാവില്ല". പിന്നെ അയാൾ ഒന്നും മിണ്ടിയില്ല. അല്പനേരത്തെ മൗനത്തിനുശേഷം എന്തു പറയണമെന്നറിയാതെ ഞാൻ റിസീവർ താഴെ വച്ചു. അല്ലെങ്കിലും ആർക്ക് ആരെയാണ് മനസ്സിലാകുക. ഇന്നോളം ഒരു മനുഷ്യനെും പൂർണ്ണമായി മനസ്സിലാക്കാൻ ആർക്കും കഴിഞ്ഞിട്ടില്ല. അതിനു തെളിവല്ലേ ആ നീതിമാനെ മുന്നിൽ നിർത്തി അസ്തിത്വം വെല്ലുവിളിക്കുന്ന തരത്തിലുള്ള ചോദ്യങ്ങൾ പീലാത്തോസ് ചോദിച്ചത്. അതുമല്ലാ, തീരുമാനമറിയാൻ ജനത്തിന്റെ മുന്നിലേയ്ക്ക് ഒരു പ്രഹസനം പോലെ ക്രിസ്തുവിനെ വലിച്ചിഴച്ചുകൊണ്ടു വന്നത്.

സത്യത്തെ തിരിച്ചറിയാൻ ത്രാണിയില്ലാത്തവർ ഒന്നടങ്കം വിളിച്ചു പറഞ്ഞു "ഞങ്ങൾക്ക് ബറാബാസിനെ മതി." അയാളാകട്ടെ ഭൂമിയിൽ ഇന്നു വരെ ഉണ്ടായിട്ടുള്ള സകല ദുഷ്ടകളുടെയും ആൾരൂപം. അയാളങ്ങനെ ഹീറോ ആയി. സത്യം ക്രൂശിക്കപ്പെടാനായി വലിച്ചിഴയ്ക്കപ്പെട്ടു. ചരിത്രത്തിലരങ്ങേറിയ ഈ വിരോധാഭാസം ഇന്നും ആവർത്തിക്കപ്പെടുന്നു.

അഭിപ്രായ വോട്ടെടുപ്പിൽ പങ്കെടുക്കാൻ ആഗ്രഹിക്കുന്നവർ തങ്ങളുടെ വിലയേറിയ നിർദ്ദേശം ഞങ്ങൾക്ക് എസ്.എം. എസ്. ചെയ്യുക എന്നുപറയുന്ന കാട്ടുനീതിയുടെ വക്താക്കൾ ഇന്നും സമൂഹത്തിലുണ്ട്. ഈശോയെക്കുറിച്ച് സുവിശേഷം രേഖപ്പെടുത്തുന്ന ഏറ്റവും ആകർഷകമായ വാക്കുകൾ പലപ്പോഴും എന്റെ ചിന്തകളെ അത്ഭുതപ്പെടുത്തിയിട്ടുണ്ട്. "അവൻ ചതഞ്ഞ ഞാങ്ങണ ഒടിച്ചിട്ടില്ല. പുകയുന്ന തിരി കൊടുത്തിയിട്ടുമില്ല." ഇത്രമാത്രം സൗമ്യതയോടെ ഈ ലോകത്തിലൂടെ നടന്ന വേറെ ആരാണുള്ളത? ക്രിസ്തുവല്ലാതെ...പക്ഷേ അവനെ ലോകം വെറുതെ വിട്ടില്ല. സത്യത്തെ ആർക്കും ഉൾക്കൊള്ളാൻ കഴിഞ്ഞില്ല എന്നത് കാലത്തിനു പോലും മറക്കാനാവാത്ത കറുത്ത യാഥാർത്ഥ്യം.

'മുരുകൻ കാട്ടാക്കട' എന്ന യുവ കവി വാചാലനാകുന്നതിങ്ങനെ

"ഒരാളൊരിക്കൽ കണ്ണട വച്ചു
കല്ലേറി കുരിശേറ്റം
വേറൊരാളൊരിക്കൽ കണ്ണടവച്ചു
ചെകിടടി വെടിയുണ്ട"

ഇന്നും അരങ്ങുതകർക്കുന്ന ഈ ദുരന്തനാടകത്തിന് എന്നാണിനി തിരശ്ശീല വീഴുക? പ്രസാദം നിറഞ്ഞ ജീവിതത്തെ ഇനിയും അംഗീകരിക്കാൻ കഴിഞ്ഞിട്ടില്ല എന്നത് വേദനിപ്പിക്കുന്ന സത്യം. കല്ലേറിയാനും ക്രൂശിക്കുവാനുമായി ജീവിതത്തിന്റെ ഉത്സവപ്പറമ്പുകളിലേക്ക് നീതിമാനെ വിട്ടുതരിക എന്നാക്രോശിക്കുന്ന ജനം ചിലരുടെയെങ്കിലും ഉറക്കം കെടുത്തുന്നുണ്ട്. ഒരു കുറ്റവും വിചാരണ ചെയ്യാതെ സാധ്യതകളെ മാത്രം വിലമതിക്കുന്ന ക്രിസ്തുവാകട്ടെ ഇന്നും അന്യവത്കരിക്കപ്പെടുന്നു.

ദൈവത്തിന്റെ കയ്യൊപ്പുപതിഞ്ഞ ജീവിതങ്ങൾ വിരുന്നുശാലയുടെ വെളിയിലുണ്ടെന്ന് ക്രിസ്തു നമ്മെ കൂടെക്കൂടെ ഓർമ്മിപ്പിക്കുന്നു. എങ്കിലും എല്ലായിടത്തും ബറാബാസിനെ മതി എന്നത് അനുഭവം പഠിപ്പിച്ച പാഠഭേദവും. തിമിരം ബാധിച്ച് ഉറഞ്ഞുതുള്ളുന്ന ഈ വെളിച്ചപ്പാടുകൾക്ക് കാഴ്ച തിരിച്ചുകിട്ടുന്നത് എന്നാണാവോ എന്നതാണ് മൂല്യം മരിക്കാത്തവരുടെ ആത്മവിലാപം.



# വസ്ത്രം
## നഗ്നത മറയ്ക്കുന്നതിനുവേണ്ടി മാത്രമോ?

**സിസ്റ്റർ ഹ്യുമിലിനാ SIC**

സഭ നിർദ്ദേശിക്കുന്ന 14 കാരുണ്യപ്രവൃത്തികളിൽ മൂന്നാമത്തേതായി നാം കാണുന്നത് നഗ്നരെ ഉടുപ്പിക്കുകഎന്ന താണ് വസ്ത്രം നഗ്നത മറയ്ക്കുന്നതിനുവേണ്ടിമാത്രമല്ല, വ്യക്തിയുടെ മാന്യതയേയും അഭിമാനത്തെയും അത് വെളിപ്പെടുത്തുന്നു. പ്രതികൂല കാലാവസ്ഥയിൽ നിന്നും ശരീരത്തെ സംരക്ഷിക്കുകയും ചെയ്യുന്നു. നഗ്നത മറയ്ക്കാൻ സഹായിക്കാത്ത തരത്തിലുള്ള വസ്ത്രധാരണം മാന്യത ഹനിക്കുന്നു എന്നത് മാത്രമല്ല അപമാനിക്കൽകൂടിയാണ്.

ഉല്പത്തി 2/25-ൽ നാം വായിക്കുന്നു. പുരുഷനും (ആദാം) അവന്റെ ഭാര്യയും നഗ്നരായിരിന്നു, എങ്കിലും അവർക്ക് ലജ്ജ തോന്നിയിരുന്നില്ല എന്ന്. ആദത്തിന് ഹവ്വായിൽ നിന്നോ ഹവ്വായ്ക്ക് ആദാമിൽ നിന്നോ ഒന്നും മറയ്ക്കുവാനുണ്ടായിരുന്നില്ല. അമ്മയുടെ മുമ്പിൽ ഒരു കുഞ്ഞ് എന്നതുപോലെ ഒന്നും മറയ്ക്കുവാനില്ലാത്ത അവസ്ഥ. പാപം ചെയ്യുന്നതിനുമുമ്പ് ആദാമും ഹവ്വായും കുഞ്ഞുങ്ങളെപ്പോലെ ന്ഷ്കളങ്കരായിരുന്നു എന്നാണ് അതിന്റെ അർത്ഥം. അവരെ സംബന്ധിച്ചിടത്തോളം നഗ്നത നിഷ്കളങ്കതയുടെ പ്രതീകമായിരുന്നു. നിങ്ങൾ എന്റെ കല്പനകൾ പാലിച്ചാൽ എന്റെ സ്നേഹത്തിൽ നിലനിൽക്കും. (യോഹ.15/10) കല്പന ലംഘിച്ചപ്പോൾ സ്നേഹബന്ധം അവർക്കു നഷ്ടമായി. പാപം മൂലം ആദിമാതാപിതാക്കൻമാർക്ക് ആത്മാഭിമാനം നഷ്ടപ്പെട്ടു, ഭയത്തിനും ലജ്ജയ്ക്കും അവർ അടിമകളായി. അപ്പോൾ അവരെ വീണ്ടെടുക്കുവാനായി ദൈവമായ കർത്താവ് തോലുകൊണ്ട് ഉടയാടയുണ്ടാക്കി അവരെ ധരിപ്പിച്ചതായി നാം വായിക്കുന്നു.(ഉല്പത്തി. 3/21) ദൈവം അവരുടെ പാപത്തിന് ശിക്ഷ വിധിച്ചെങ്കിലും അവരുടെ ആത്മാഭിമാനവും മാന്യതയും വീണ്ടെടുക്കാൻ കരുണാമയനായ ദൈവം അവർക്ക് വസ്ത്രം നല്കുന്നു.

നിന്റെ മകൻ എന്നുവിളിക്കപ്പെടുവാൻ ഞാൻ യോഗ്യനല്ലഎന്നു പറഞ്ഞുകൊണ്ട് പിതാവിന്റെ അടുത്തെത്തിയ ധൂർത്തപുത്രനെ പുതിയ വസ്ത്രം അണിയിച്ച് അവന്റെ മാന്യതയും അഭിമാനവും വീണ്ടെടുക്കുന്ന പിതാവിനെ ധൂർത്തപുത്രന്റെ ഉപമയിൽ നാം കാണുന്നു.

നഗ്നനായി ശവകല്ലറകളിൽ അലറിവിളിച്ചു നടന്ന പശാചുബാധിതൻ സുബോധം വന്നപ്പോൾ വസ്ത്രം ധരിച്ച് ശാന്തനായി ഇരിക്കുന്നതായി സുവിശേഷകൻ രേഖപ്പെടുത്തിയിരിക്കുന്നു.

പുരോഹിതൻമാർക്ക് മഹിമയും അഴകും ഉണ്ടാകുന്നതിനായി അവർക്കായി അങ്കികളും അരപ്പട്ടകളും തൊപ്പിയും ഉണ്ടാകണമെന്ന് ദൈവം കല്പിക്കുന്നതിനായി പഴയനിയമത്തിൽ നാം വായിക്കുന്നു. ഇവിടെയെല്ലാം വസ്ത്രം മാന്യതയുടെയും മഹത്വത്തിന്റെയും പ്രതീകമായി കാണുന്നു.

അബ്രഹാമിന്റെ ദാസനായിരുന്ന എലിയാസർ റബേക്കായ്ക്ക് സമ്മാനമായി വിലപ്പെട്ട ആഭരണത്തിനൊപ്പം

വസ്ത്രം കൊടുത്തതായി ഉല്പത്തി 24/53 – ൽ കാണുന്നു. ഇന്നും വിവാഹസമയത്ത് വരൻ വിലപ്പെട്ട പുതിയ വസ്ത്രം നല്കി വധുവിനെ ആദരിക്കുകയും സ്വീകരിക്കുകയും ചെയ്യുന്ന പതിവുണ്ടല്ലോ.

വ്യക്തി മഹത്വത്തെയും ശരീരവിശുദ്ധിയെയും ഹനിക്കുന്ന തരത്തിലുള്ള മാധ്യമങ്ങളുടെ ദുരുപയോഗം ആധുനിക ലോകത്തിൽ വലിയൊരു ശാപമായിക്കൊണ്ടിരിക്കുന്നു. ഏതെങ്കിലും തരത്തിൽ നഗ്നത പ്രദർശിപ്പിക്കുക എന്നത് ഇന്നിന്റെ ഒരു പ്രത്യേകതയായി തോന്നുന്നു.

വിവാഹവേദിയിലേക്ക് അണിഞ്ഞൊരുങ്ങിവന്നു നിന്ന ഒരു വധുവിനെ കണ്ടിട്ട്, വിവാഹം ആശിർവദിക്കുവാൻ കടന്നുവന്ന വൈദികൻ പറഞ്ഞുപോലും ഞാനും മനുഷ്യനാണ്, പോയി നന്നായി വേഷം ധരിച്ചുവരിക, എന്നിട്ട് വിവാഹം ആശീർവദിക്കാം എന്ന്, ഈ ധൈര്യവും തന്റേടവും എല്ലാ അഭിഷക്തർക്കും ഉണ്ടാകണേ എന്നാണ് എന്റെ പ്രാർത്ഥന.

പ്രിയ അമ്മമാരെ, യുവ സഹോദരികളെ നിങ്ങളുടെ വസ്ത്രധാരണം മാന്യമോ എന്ന് ഒരു നിമിഷംആത്മശോധന ചെയ്ത് പരിശോധിക്കുമോ? നമ്മുടെ നാട്ടിൽ, നമ്മുടെ ചുറ്റിലും ഇത്രമാത്രം ബാലപീഡകളും ലൈംഗീകപീഡനങ്ങളും ഉണ്ടാകാൻ ഒരു പരിധിവരെ നിങ്ങളും കാരണക്കാരാകുന്നില്ലേ?...മുമ്പും പിമ്പും ഒരുപോലെ വെട്ടിത്തുറന്ന കഴുത്തും കയ്യില്ലാത്ത ബ്ലൗസും പൊക്കിൾക്കൊടി കാണിക്കത്തക്ക വിധത്തിൽ താഴോട്ടിറക്കയുള്ള സാരിയുടുപ്പും നിങ്ങളുടെ എന്തു മാന്യതയാണ് വിളിച്ചറിയിക്കുന്നത്?

വളരെ അടക്കമൊതുക്കവും ഭംഗിയുമുള്ള ഒരു വേഷമാണ് ചുരിദാർ. ഇന്ന് അതിന്റെ രൂപവും ഭാവവും കണ്ടാൽ ആരും അന്ധാളിച്ചു നിന്നുപോകും. ഇറുകിപ്പിടിച്ചിരിക്കുന്ന ലെഗിൻസും വലിച്ചുകയറ്റി, അതിന്റെ മുകളിൽ ഇടുന്ന ടോപ്പിന്റെ ഇരുവശവും വെട്ടിക്കളയാവുന്നിടത്തോളം തുണി വെട്ടിക്കളഞ്ഞു ശരീരത്തിന്റെ ഉൾഭാഗം വരെ മുമ്പിലും പിമ്പിലും പ്രദർശിപ്പിച്ചുകൊണ്ടുള്ള നമ്മുടെ യുവ സഹോദരിമാരുടെ നടപ്പും ബൈക്കിലുള്ള പോക്കും കണ്ടാൽ കഷ്ടം, മഹാ കഷ്ടം ഇങ്ങനെ ഈ പെൺകുട്ടികളെ ഇറക്കിവിടാൻ മാതാപിതാക്കൻമാർക്ക് ഒരു മടിയും തോന്നാത്തത് എന്തുകൊണ്ടാണോ ആവോ . പണ്ടൊക്കെ പെൺകുട്ടികൾ ടോപ്പിന്റെ മുകളിൽ ഷാൾ ധരിക്കുമായിരുന്നു. അതു നല്ലപോലെ ധരിച്ച് അടക്കമൊതുക്കത്തോടെ നടന്ന ഒരു കാലം അമ്പേ മൺ മറഞ്ഞു പോയി, ഇന്ന് എത്ര ശരീരം ഉള്ളവർക്കും ഷാൾ ഔട്ട് ഓഫ് ഫാഷൻ ആയിപ്പോയി. ഇനിവല്ലവരും ധിരച്ചാൽതന്നെ ഒന്നുകിൽ കഴുത്തെച്ചുറ്റി പുറകോട്ടിടും അല്ലെങ്കിൽ ഒരു തോളിൽമാത്രമായി ഞൊറിഞ്ഞൊതുക്കി തൂക്കിയിടും.



ആണും പെണ്ണുമായി മനുഷ്യവർഗ്ഗത്തെ സൃഷ്ടിച്ച ദൈവം ആ വ്യത്യസം വേഷവിതാനത്തിലും ഏർപ്പെടുത്തിയിട്ടില്ലേ... ആണിന്റെ വേഷം കെട്ടി പെണ്ണ് എന്തിന് ആണും പെണ്ണുമല്ലാതെ നടക്കണം. നമ്മുടെ സ്ത്രീ വർഗ്ഗത്തിന്റെ വേഷമില്ലാവേഷംകെട്ട് കണ്ട് സ്വർഗ്ഗത്തിലെ നമ്മുടെ അപ്പച്ചൻ ചിരിക്കുന്നുണ്ടായിരിക്കും. ഇങ്ങനെ വേഷം കെട്ടി നടക്കുന്നവരിൽ ഒറ്റ മുസ്ലിം കുട്ടി പോലും ഉണ്ടായിരിക്കുമെന്ന് തോന്നുന്നില്ല. അവരുടെ മാതാപിതാക്കൻമാർ അവരുടെ പെൺമക്കളെ മാന്യതയും ശ്രേഷ്ഠതയും കൈവിടാതെ ജീവിക്കാൻ പഠിപ്പിക്കുന്നു എന്നല്ലോ ഇതിനർത്ഥം.

സ്ത്രീകളായി സൃഷ്ടിക്കപ്പെട്ടിരിക്കുന്ന നാം ഓരോരുത്തരും വളരെ വിലപ്പട്ടവരാണെന്ന് അറിഞ്ഞിരിക്കുക. അതുകൊണ്ട്തന്നെയാണ് ജോൺ പോൾ രണ്ടാമൻ മാർപാപ്പ സ്ത്രീത്വത്തിന്റെ മഹനീയത എന്നപേരിൽ ഒരു ലേഖനം പ്രസിദ്ധീകരിച്ചത്. അത് എന്റെ പ്രിയപ്പെട്ട സഹോദരങ്ങൾ ഒന്നു വായിക്കുമോ? മാന്യമായ വസ്ത്രധാരണം മഹനീയ ഒരു കല തന്നെയാണ് എന്നറിയുക.

ഹന്നാ–ജോവാക്കിം ദമ്പതികളുടെ മകളായി ഒരു സാധാരണ കുടുംബത്തിൽ ജനിച്ച മറിയം ഇന്ന ത്രിലോക രാജ്ഞിയായി വാഴുന്നു എങ്കിൽ അതേ മറിയത്തിലുണ്ടായിരുന്ന എല്ലാ കഴിവുകളും ഗുണങ്ങളും നന്മയും നാം ഓരോരുത്തരിലും ദൈവം തമ്പുരാൻ നിക്ഷേപിച്ചിട്ടുണ്ട്. മറിയം എല്ലാകാര്യത്തിലും നമ്മുക്ക് മാതൃകയായിരിക്കട്ടെ. ആ മറിയത്തിന്റെ ശാലീനവും സുന്ദരവുമായ വേഷം നമ്മുക്കും അനുകരിക്കാം. അടക്കവും ഒതുക്കവും ഉള്ളതും ശരീരത്തിനു യോജിച്ചതുമായിരിക്കട്ടെ നമ്മുടെ വേഷം. അങ്ങനെ ഒരു പരിധിവരെ ലോകത്തിൽ തിന്മ പകരാതിരിക്കാൻ നമ്മുക്കു ശ്രദ്ധിക്കാം.

# തോട്ടക്കാരനിൽ നിന്ന് ഉത്ഥിതനിലേക്ക്



ഫാ. സ്ലീബാദാസ് ഒ.ഐ.സി

വി. യോഹന്നാന്റെ സുവിശേഷം 20–ാം അദ്ധ്യായം ഒന്നാം വാക്യം ആരംഭിക്കുന്നത് ആഴ്ചയുടെ ഒന്നാം ദിവസം അതിരാവിലെ ഇരുട്ടായിരിക്കുമ്പോൾ തന്നെ അവൾ അവിടേക്കു വന്നു എന്ന് പറഞ്ഞുകൊണ്ടാണ്. ഇരുട്ടായിരിക്കുമ്പോൾ തന്നെ അവൾ അവിടേക്കു വന്നു എങ്കിൽ അവളുടെ യാത്രയ്ക്ക് ഒരു ലക്ഷ്യമുണ്ടായിരുന്നിരിക്കണം. ഇരുട്ടിൽ നിന്ന് വെളിച്ചമായവനെ തേടിയുള്ള ഒരു യാത്രയാണ് അവൾ നടത്തിയത് എന്ന് സാരം. ഉയിർപ്പുകാലവും ഇതുതന്നെയാണ് നമ്മോട് അരുൾ ചെയ്യുന്നത്. വെളിച്ചമായവനെ തേടി യാത്രയാവുക. അവിടെ മുന്നിൽ കാണുന്ന ഇരുട്ടൊന്നും നിന്നെ ഭയപ്പെടുത്താതിരിക്കട്ടെ. കാരണം നീ വെളിച്ചത്തിലേക്കാണ് പോകുന്നതെന്ന് ഓർക്കുക. വെളിച്ചമായവനെ തേടിയാണ് പോകുന്നത്.

പത്താം വാക്യത്തിൽ നാം വായിക്കുന്നു അനന്തരം ശിഷ്യന്മാർ മടങ്ങിപ്പോയി എന്ന്. മൂന്നു വർഷം അവനോടൊപ്പം കഴിഞ്ഞവരും അവൻ മരിച്ചവരിൽ നിന്ന് ഉയിർത്തെഴുന്നേൽക്കുമെന്ന് നേരിട്ട് കേട്ടവരും ആണ് കല്ലറയിൽ കണ്ട ചിലതൊക്കെ കണ്ടിട്ട് മടങ്ങിപ്പോയത്. ക്രിസ്തുശിഷ്യന്മാർ കാഴ്ചകൾ കണ്ടു മടങ്ങിപ്പോകാൻ വിളിക്കപ്പെട്ടവരല്ല, മറിച്ച് മഗ്ദലന മറിയത്തെപ്പോലെ അവനെ കൂടെ കൊണ്ടുപോകാൻ വിളിക്കപ്പെട്ടവരാണ്. ഉയിർപ്പു കാലത്തു നാമോരോരുത്തരും ആഴമായി ചിന്തിക്കേണ്ട ഒന്നാണിത്. വി.കുർബാനയിലും മറ്റു കൂദാശകളിൽ പങ്കെടുക്കുമ്പോഴും എന്തൊക്കെയോ കണ്ടു മടങ്ങാൻ അല്ല, അതിനപ്പുറമായി കൂദാശകളിലൂടെ നമ്മിലേക്ക് വന്ന ക്രിസ്തുവിനെ കൂടെ കൊണ്ടു പോകാൻ നാം ശ്രമിക്കുമ്പോഴാണ് ഉയിർപ്പിന്റെ യഥാർത്ഥ സന്തോഷം നമ്മിൽ പൂവണിയുന്നതും ഗുരുവിന്റെ സാന്നിദ്ധ്യം നമ്മിൽ ഉണ്ടാകുന്നതും.

നീ എന്തിനാണ് കരയുന്നത്? യേശുവിന്റെ മറിയത്തോടുള്ള ഒന്നാമത്തെ ചോദ്യം ഇതായിരുന്നു. ഒരാൾ കരയുക എന്നു പറഞ്ഞാൽ അതിന് അനേകം കാരണങ്ങൾ ഉണ്ടാകാം. തനിക്കു പ്രിയപ്പെട്ട എന്തോ നഷ്ടപ്പെട്ടു. അല്ലെങ്കിൽ താൻ ആഗ്രഹിച്ച കാര്യങ്ങൾ നേടാതെപോയി എന്നിങ്ങനെയുള്ള കാര്യങ്ങളാവാം അത്. ഇത് ഇന്നും ക്രിസ്തുശിഷ്യനോട് ക്രിസ്തു ചോദിക്കുന്ന ചോദ്യമാണ്. ഉത്തരം കൊടുക്കേണ്ടത് നമ്മളും. മറിയത്തോടുള്ള ഈ ചോദ്യത്തിന് കൊടുക്കാൻ അവൾക്കു വ്യക്തമായ ഒരു ഉത്തരം ഉണ്ടായിരുന്നു. അവനെ അങ്ങ് എടുത്തുകൊണ്ടു പോയെങ്കിൽ എവിടെ വച്ച് എന്ന് എന്നോടു പറയുക ഞാൻ അവനെ എടുത്തുകൊണ്ടുപൊയ്ക്കൊള്ളാം. ഇന്ന് ക്രിസ്തുശിഷ്യൻ കരയുന്നതും മുറവിളി കൂട്ടുന്നതും എന്തിനു വേണ്ടിയാണ്? അധികാരത്തിനു വേണ്ടിയോ? സമ്പത്തിനു വേണ്ടിയോ? സ്വന്തം താൽപര്യം സംരക്ഷിക്കാൻ വേണ്ടിയോ? എങ്കിൽ ഓർക്കുക ക്രിസ്തുവിന്റെ രണ്ടാമത്തെ ചോദ്യവും നിന്നോട് തന്നെ. നീ ആരെയാണ് അന്വേഷിക്കുന്നത്? മറ്റൊരർത്ഥത്തിൽ പറഞ്ഞാൽ നീ ആരെയാണ് അനുഗമിക്കുന്നതെന്ന് അർത്ഥം. മറിയത്തോടുള്ള ഒന്നാമത്തെ ചോദ്യത്തിനുള്ള ഉത്തരത്തിൽ തന്നെ രണ്ടാമത്തെ ചോദ്യത്തിന്റെ ഉത്തരവും ഉണ്ടായിരുന്നു. അവിടെയാണ് ഗുരുവിന്റെ സാന്നിധ്യം അവൾക്കു പ്രത്യക്ഷമാകുന്നത്. ഇന്നിന്റെ ക്രിസ്തുശിഷ്യന്മാർക്ക് ക്രിസ്തുവിന്റെ ഒന്നാമത്തെ ചോദ്യത്തിന് വ്യക്തമായ ഉത്തരം കൊടുക്കാൻ കഴിയുന്നില്ലെങ്കിൽ ഓർക്കുക ഗുരുവിന്റെ സാന്നിദ്ധ്യം നീ നഷ്ടമാക്കുകയാണ്. കാരണം നിന്റെ അന്വേഷണം വഴിതെറ്റിപ്പോകുന്നു എന്നു സാരം.

കല്ലറയ്ക്കു വെളിയിൽ കരഞ്ഞുകൊണ്ട് കാത്തിരിക്കാനും അവനെ കൊണ്ടു പോകാനും തയ്യാറായപ്പോഴാണ് മറിയത്തിന് ഗുരുവിന്റെ ദർശനം ഉണ്ടാകുന്നത്. അവിടെയാണ് സ്ത്രീയിൽ നിന്ന് മറിയത്തിലേക്കും പ്രഭുവിൽ നിന്ന് ഗുരുവിലേക്കുമുള്ള ആത്മീയതലം ഉടലെടുക്കുന്നത്. ഇരുട്ടിൽ തന്നെ ഗുരുവിനെ തേടിയിറങ്ങാനും അവനെ കൂടെ കൊണ്ടുപോകാനും അവന്റെ സാന്നിദ്ധ്യം നിരന്തരം നമ്മിൽ കുടികൊള്ളാനും ഈ ഉയിർപ്പുകാലം നമ്മെ സഹായിക്കട്ടെ.






# തിരുവനന്തപുരം മേജർ അതിരൂപതക്ക് വേറ്റിനാട്ട് പുതിയ ധ്യാനകേന്ദ്രം

# മൗണ്ട് കാർമൽ ധ്യാനകേന്ദ്രം

**2018 ഏപ്രിൽ 8-ാം തീയതി ഞായറാഴ്ച ഉച്ചകഴിഞ്ഞ് 2.30ന് അത്യുന്നത കർദ്ദിനാൾ മോറാൻ മോർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവ കൂദാശ ചെയ്യുന്നു.**

**റവ. ഫാ. ഡാനിയേൽ പൂവണ്ണത്തിൽ**
ഡയറക്ടർ.

**റവ. ഫാ. വിൽസൺ തട്ടാരുതുണ്ടിൽ**
അഡ്മിനിസ്ട്രേറ്റർ

RNI Licence No. 5675/1960
Registered-Postal Reg.No.KL/TV(N)284/2018-2020
Date of Publication 7-04-2018

**Christavakahalam Monthly, APRIL 2018**
Annual Subscription Rs. 150/-
Single Copy Rs. 15/-

# സുവിശേഷത്തിൻെറ ആനന്ദം പകരാം
# സഭയുടെ ശുശ്രൂഷകളിൽ പങ്കാളികളാകാം

## ഏറെ പുതുമകളോടെ
## പുതിയ പംക്തികളോടെ
## കെട്ടിലും മട്ടിലും ആകർഷകമായി
## എല്ലാ കുടുംബങ്ങളിലേക്കും

# ക്രൈസ്തവ കാഹളം

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പ്രഥമ പ്രസിദ്ധീകരണം




## വായിക്കുക
## വരിക്കാരാകുക
## പ്രചരിപ്പിക്കുക

Published by The Director, Communication Media, Major Archdiocese of Trivandrum
Printed at St. Mary's Press, Pattom, Trivandrum-4, Ph: 0091 471 2446116, 2443374, e-mail: stmaryspresspattom@gmail.com